# ദേവതാസ്ഥിതി

## കിഴക്ക




(നൂറ്_ പദത്തിൽ)

# ദേവതാസ്ഥിതി

## കിഴക്ക

| | | | | | | | | |
|---|---|---|---|---|---|---|---|---|
| ഈശാന | പർജ്ജന്യ | ജയന്ത | ഇന്ദ്ര | സൂര്യ | സത്യ | ഭൃശ | അന്തരിക്ഷ | അഗ്നി |
| ദിതി | അപ | | ആര്യകൻ | | | സവിതൃ | | പൂഷാവ് |
| അദിതി | അപവത്സ | | | | | സാവിത്ര | | വിതഥ |
| അർഗ്ഗള | മഹീധരൻ | | ബ്രഹ്മാ | | | വിവസ്വാൻ | | ഗൃഹക്ഷത |
| സോമ | | | | | | | | യമ |
| ഭല്ലാട | | | | | | | | ഗന്ധർവ്വ |
| മുഖ്യ | ശിവജ്ജിത്ത് | | മിത്രൻ | | | ഇന്ദ്രൻ | | ഭൃംഗ |
| നാഗ | ശിവൻ | | | | | ഇന്ദ്രജിത്ത് | | മൃഗ |
| വായു | രോഗ | ശോഷ | അസുര | വരുണ | പുഷ്പദന്ത | സുഗ്രീവ | ദ്വാസ്ഥ | പിതൃ |

(വൃഷ-[illegible]ത്തിൽ)

ഈശകോണുതുടങ്ങി നാലു കോണുകളിലും ക്രമേണ ചരകീ, പിദാരീ, പൂതനികാ, പാപരാക്ഷസി, എന്നു നാലു ദേവതമാരും സ്ഥിതിചെയ്യുന്നുണ്ട്. ഇങ്ങനെ പദങ്ങളിൽ നാല്പത്തെണ്ണും, പദങ്ങൾ കൂടാതെ ദിക്കുകളിലും കോണുകളിലുമായിട്ട് എട്ടുംകൂടി അമ്പത്തുമൂന്നു ദേവതമാരാകുന്നു. ഇവരുടെ പുറമെ നാലു ഭാഗവും ദേവഗ്രഹങ്ങളുമുണ്ട്.

അവ — ഇനിയൊരു ശ്ലോകംകൊണ്ടു വാസ്തുപുരുഷനെ പറയുന്നു.

ആസീൽ പുരാ സകലലോകഭയങ്കരോദ്യം
ഭൂതോ ഭൃശം ഭുജബലാദതിഗർവ്വിതശ്ച.
ക്ഷോണീതലേ വിനിഹിതോ വിജിതഃ പ്രശാന്തൈ-
ർദ്ദേവൈസ്സ വാസ്തുപുരുഷശ്ചതുരശ്രസംസ്ഥഃ ൨൦.

വ്യാ — പണ്ട് എല്ലാ ലോകത്തിനും ഏറ്റവും ഭയങ്കരനും, കയ്യൂക്കുകൊണ്ടു ഗർവ്വിതനും, മഹാ ഭൂതനും ആയ ഒരു അസുരനുണ്ടായി. ദേവകൾ അവനെ യുദ്ധത്തിൽ തോല്പിച്ചു ഭൂമിയിൽ വീഴ്ത്തി. അപ്പോൾ അവൻ പ്രശാന്തനായിട്ടു ചതുരശ്രസ്ഥിതനായ വാസ്തുപുരുഷനായി ഭവിച്ചു.

അവ — ഇനിയൊരു ശ്ലോകംകൊണ്ട് ആ വാസ്തുപുരുഷന്റെ കിടപ്പ് ഏതു പ്രകാരമെന്നു പറയുന്നു.

ഈശേ തസ്യ ശിരസ്സമോ വിനിഹിതം
പാദൌ നിരൃത്യാം സ്ഥിതൌ
വായൌ യത്ര ഹുതാശനേ ച ഭുജയോഃ
സംസ്ഥാപിതേ കൂർപ്പരേ.
ക്ഷിപ്തം വക്ഷസി ഹസ്തയോസ്തലമിതി
ക്ഷോണ്യാം ശയാനസ്യ ത-
സ്യാംഗേഷ്വത്ര തു ദേവതാ അപി വസ-
ന്ത്യാസാം സ്ഥിതിർവ്വക്ഷ്യതേ. ൨൧.

വ്യാ — അവന്റെ തല ഈശാനകോണിലും, കാലുകൾ രണ്ടും നിരൃതികോണിലും, വലത്തെ കയ്യിന്റെ മുട്ട് വായു

കോണിലും, ഇടത്തെ കയ്യിന്റെ മുട്ട് അഗ്നികോണിലും, രണ്ടു കൈപ്പടങ്ങളും മാറത്തും ആയിട്ടു ഭൂമിയിൽ (മലൎന്നു) കിടക്കുന്ന ആ വാസ്തുപുരുഷന്റെ അംഗങ്ങളിൽ മുമ്പെ പറഞ്ഞ വാസ്തുദേവതമാർ സ്ഥിതിചെയ്യുന്നു. അവരുടെ സ്ഥിതിയെയും പറയാം.

അഥ—വാസ്തുപുരുഷാംഗസ്ഥിതന്മാരായ ദേവന്മാരുടെ അവയവസ്ഥിതിനിയമത്തെപ്പറയുന്നു.

മൂൎദ്ധ്നീശോഽസ്യ തു സംസ്ഥിതോ നയനയോഃ
പൎജ്ജന്യകാവ്യൌദിതി-
ശ്ചാപസ്തോ വദനേ തഥാ ഗളതലേ
ത്വസ്യാപവത്സാഹ്വയഃ
വാമശ്രോത്രഗതോ ജയന്ത ഇതര-
ത്രാസ്യാമദിതിസ്സംസ്ഥിതാ
വാമാംസേ സ്ഥിതവാനമർത്ത്യപതിര-
ന്ത്രാംസേഽൎയ്യമാ ദക്ഷിണേ. ൧൫

അൎക്കാദയോ വാമഭുജസ്ഥിതാസ്സ്യു-
ശ്ചന്ദ്രാദയോ ദക്ഷിണഹസ്തഗാശ്ച
വാമപ്രകോഷ്ഠേ സവിതാ ച സാവി-
ത്രോന്യത്ര തദ്വജ്ജിവഷ്ടിൽ പ്രകോഷ്ഠേ. ൧൬
മഹീധരശ്ചൈവ കുചദ്വയാൎദ്ധ്വിവസ്വാൻ
മിത്രശ്ച കക്ഷൌ ദ്രുഢിതോഽഥ നാഭൌ
ഇന്ദ്രോഽസ്യ മേഢ്രേ ജയയുഗളതജ്ജിൽ
പാദദ്വയേ തസ്യ പദേ നിവിഷ്ടാഃ ൧൭

വ്യാ—ഈ വാസ്തുപുരുഷന്റെ ശിരസ്സിൽ ഈശനും, എടത്തെക്കണ്ണിൽ പൎജ്ജന്യനും, വലത്തെക്കണ്ണിൽ ദിതിയും, വായിൽ ആപനും, കഴുത്തിൽ ആപവത്സനും, എടത്തെ ചെവിയിൽ ജയന്തനും മാറത്തിൽ അദിതിയും, എടത്തെ തോളിൽ ഇന്ദ്രനും, വലത്തെ ചുമലിൽ അൎയ്യമനും സ്ഥിതിചെയ്യുന്നു.

വ്യാ൦—പൂർവ്വ പണിചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന പറമ്പിൽ പടിഞ്ഞാറു മൂലവും കിഴക്ക് അഗ്രവുമായിട്ടും, തെക്കു മൂലവും വടക്ക് അഗ്രവുമായിട്ടും, പതിപ്പത്തു സൂത്രങ്ങളെ കല്പിക്കുക. അവയ്ക്കു 'നാഡികൾ' എന്നു പേർ. പിന്നെ നിരൃതിയിൽ മൂലവും ഈശാനത്തിൽ അഗ്രവുമായിട്ടും, വായുവിൽ മൂലവും അഗ്നിയിൽ അഗ്രവുമായിട്ടും അഞ്ചഞ്ചു സൂത്രങ്ങളെ കല്പിക്കുക. അവയ്ക്കു 'വംശങ്ങൾ' എന്നു പേർ. ഈ വംശങ്ങൾ മൂന്നും, ആറും, ഒമ്പതും കോഷ്ഠങ്ങളിൽ കർണ്ണമാർഗ്ഗേണ സ്ഥിതിചെയ്യുന്നവയായിരിക്കണം. ഈ നാഡീസൂത്രങ്ങളും വംശസൂത്രങ്ങളും തങ്ങളിൽ കൂടുന്ന സ്ഥാനങ്ങൾക്ക് 'മർമ്മങ്ങൾ' എന്നു പേർ. ഈ മർമ്മങ്ങളിൽ ഗൃഹങ്ങളുടെ ഉത്തരഭിത്തിമുതലായവ കടന്നു തട്ടരുത്. ഇവയിൽ ബ്രഹ്മപദത്തിന്റെ നാലുകോണുകളിലുമായിട്ട് എട്ടെട്ടു സൂത്രങ്ങൾ കൂടുന്നതായി നാലു മർമ്മങ്ങൾ ഉള്ളവയ്ക്കു മഹാമർമ്മങ്ങളെന്നു പേർ. ഇനി ആറാറു സൂത്രങ്ങൾ കൂടുന്നതായി മുപ്പത്താറും അഞ്ചഞ്ചു കൂടുന്നതായി എട്ടും, നന്നാലു കൂടുന്നതായി ഇരുപത്തിനാലും, മുമ്മൂന്നു കൂടുന്നതായി ഇരുപത്തെട്ടും ഇങ്ങനെ ആകെ നൂറു മർമ്മങ്ങൾ ഉണ്ട്. ഇവയെല്ലാം ഭിത്ത്യാദികളിൽ വർജ്ജ്യങ്ങളാകുന്നു. കോഷ്ഠങ്ങളുടെ മദ്ധ്യത്തിൽ വംശങ്ങൾ തങ്ങളിൽ കൂടുന്ന സ്ഥാനങ്ങൾ മർമ്മങ്ങളല്ല. അവയെ വർജ്ജിക്കയും വേണ്ട.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മർമ്മവേധത്തെ ഒഴിക്കാനുള്ള പ്രകാരത്തെയും, മർമ്മവേധം സംഭവിച്ചാൽ അതിനുള്ള പരിഹാരത്തെയും പറയുന്നു.

പ്രദേശാദികപദമാസ്തൃതാംശമലമാ-
ത്രം മർമ്മസൂത്രസ്ഥിതേ-
ർന്നിത്യാ വിന്യസനന്നമർമ്മപരിപീ-
ഡാസ്തുകെ ദ്വ്യാദിഷു

വാസ്തൂന്യത്ര നിപീഡിതേ മഹിഷസിം-
ഹാനേകപാനാം ശിരോ
ഹൈമം കൃത്വ വരാഹരോയാശ്ച നിഖനേ-
ല്പൂരാന്തയേ ശാന്തികൃൽ. ൫൯

വ്യാ—ഗൃഹങ്ങളുടെ തൂണ ഭിത്തി മുതലായവയെ ഉണ്ടാക്കുമ്പോൾ മർമ്മസ്ഥാനത്തുനിന്ന്, ഒരു പദത്തെ പന്ത്രണ്ടാക്കി ഭാഗിച്ച ഒരു ഭാഗത്തിൽ പകുതി കിഴക്കോട്ടോ വടക്കോട്ടോ നീക്കി അവിടെ വച്ചാൽ അവയിൽ മർമ്മവേധം വരികയില്ല. ഇങ്ങനെ നീക്കിവയ്ക്കാതെ മർമ്മവേധം സംഭവിച്ചുപോയാൽ ആ ദോഷശാന്തിക്കായി പോത്ത്, സിംഹം, ആന, ആമ, പന്നി ഇവയുടെ തലകളെ സ്വർണ്ണംകൊണ്ട് ഉണ്ടാക്കി ശാന്തി ഹോമം മുതലായ കർമ്മങ്ങളെ ചെയ്യാൻ യോഗ്യനായ തന്ത്രി, വിധിപോലെ അവയെ പൂജിച്ച ശിലലോഹാദികളെക്കൊണ്ടുള്ള പാത്രങ്ങളിലാക്കി ഗൃഹത്തിന്റെ മദ്ധ്യത്തിൽ കുഴിച്ചു സ്ഥാപിക്കണം. സ്വർണ്ണത്തിന്റെ തൂക്കം, "പലേന വാ തദർദ്ധേന തദർദ്ധാർദ്ധേന വാ" എന്ന പ്രായശ്ചിത്തഗ്രന്ഥങ്ങളിലെ വിധിയനുസരിച്ച ഗൃഹനാഥന്റെ ശക്തിപോലെ നിശ്ചയിക്കാവുന്നതാണ്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു യോന്യാദികളെ അറിവാനുള്ള പ്രകാരങ്ങളെ പറയുന്നു.

ഇഷ്ടാതാനവിതാനമാനനിചയേ
ത്രിഘ്നേഷ്ടഭിർഭാജിതേ
ശേഷോ യോനി,രിഹ വ്യയോ മുനിഘ്നാദ്
ഹാരേഽഷ്ടനിഘ്നാദിനൈഃ
ഋക്ഷൈരൃക്ഷം, മവാപ്തിരത്ര തു വയോ
ജ്ഞേയം, തിഥിസ്ത്രിംശതാ,
വാരശ്ചാദ്രിധരൈർന്നിധിപ്രഗുണിതേ
ധർമ്മാഹതേ വാ വ്യയഃ ൬൦

(തന്ത്രസമുച്ചയം)

വ്യാ—ഇഷ്ടങ്ങളായ ദീൎഘവിസ്താരങ്ങളെ കൂട്ടി ഉണ്ടായ ചുററിനെ മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ ശേഷിച്ചതു യോനിയാകുന്നു. ആ പെരുക്കത്തെ തന്നെ പതിനാലിൽ ഹരിച്ചാൽ ശേഷിച്ചുള്ളതു വ്യയം. ചുററിനെ എട്ടിൽ പെരുക്കി പന്ത്രണ്ടിൽ ഹരിച്ചാൽ ശേഷിച്ചുള്ളതു ആയം. ആ പെരുക്കത്തെ തന്നെ ഇരുപത്തേഴിൽ ഹരിച്ചശേഷം നക്ഷത്രം. അവിടെ കിട്ടിയ ഹരണഫലം വയസ്സു്. എട്ടിൽ പെരുക്കിയതിനെ മുപ്പതിൽ ഹരിച്ച ശേഷം തിഥി; ഏഴിൽ ഹരിച്ചശേഷം ആഴ്ച. ചുററിനെ ഒമ്പതിൽ പെരുക്കി പത്തിൽ ഹരിച്ചശേഷം വ്യയം എന്നും പക്ഷാന്തരമുണ്ടു്.

അവ—ഇനി ഒരു പദ്യംകൊണ്ടു യോനികളുടെ പേരുകളെ പറയുന്നു.

ധ്വജധൂമസിംഹശുനകാഃ
വൃഷഖരഗജവായസാഃ ക്രമേണ സ്യുഃ
പ്രാഗാദിയോനയോऽഷ്ടൌ
തേഷ്വോജശ്ശസ്തദാ യുഗ്മാ വിപദഃ. സ്മ

(ത. സ.)

വ്യാ—ധ്വജം, ധൂമം, സിംഹം, കുക്കുരം, (പൊറ്റു്) വൃഷം, ഖരം, ഗജം, വായസം, (കാക്ക) ഇവ ക്രമത്താലെ കിഴക്കാദിയായി എട്ടു ദിക്കിലേക്കും ഉള്ള യോനികളാകുന്നു. ഇവയിൽ ഒററപ്പെട്ടവയായ ധ്വജം, സിംഹം, വൃഷം, ഗജം ഇവ ശുഭത്തിനായിക്കൊണ്ടും ഇരട്ടപ്പെട്ടവയായ മററുള്ളവ അശുഭത്തിനായിക്കൊണ്ടും ഭവിക്കുന്നു. അതിനാൽ ധ്വജാദികളായ ഒററപ്പെട്ട യോനികൾ കൊള്ളാം. മററവ കൊള്ളരുതു് എന്നു സാരം.

അവ—ഇനി ആയവ്യയാദികളുടെ ഗുണദോഷങ്ങളെ അറിയേണ്ടും പ്രകാരങ്ങളെ രണ്ടു പദ്യങ്ങളെക്കൊണ്ടു പറയുന്നു

ആയാധിക്യം വ്യയതഃ
സമ്പൂൎണ്ണം സൎവ്വഥാന്യഥാപത്തിഃ
നക്ഷത്രാദിഗുണതേ
ജ്യോതിശ്ശാസ്ത്രാദിഭിസ്സുവിജ്ഞേയം. ൩൨
(ത. സ.)

വ്യാ—ഗ്രഹാദികളുടെ ചുറ്റളവുകൾക്കെല്ലാം വ്യയത്തെക്കാൾ ആയം ഏറിയിരിക്കണം. അല്ലെങ്കിൽ പല പ്രകാരത്തിൽ ആപത്തു സംഭവിക്കും. നക്ഷത്രാദികളുടെ ഗുണദോഷഫലങ്ങളെ ജ്യോതിശ്ശാസ്ത്രംകൊണ്ടു് അറിയേണ്ടതാകുന്നു. "സൎവ്വശാസ്ത്രാൎത്ഥപൂൎണ്ണോ ജിതേന്ദ്രിയഃ" എന്ന ശ്ലോകംകൊണ്ടു ജ്യോതിശ്ശാസ്ത്രാദികളുടെ ജ്ഞാനം സ്ഥപതിക്കുണ്ടായിരിക്കണമെന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

ബാല്യത്വം കൌമാരം
യൌവനമഥ വാൎദ്ധക്യം ച നിധനം ച
പഞ്ച വയാംസ്യുപാന്ത്യം
നേഷ്ടം, ശിഷ്ടാനി വാസ്തുനീഷ്ടാനി. ൩൩
(ത. സ.)

വ്യാ - ബാല്യത്വം, കൌമാരം, യൌവനം, വാൎദ്ധക്യം, നിധനം (മരണം) ഇങ്ങനെ വയസ്സ് അഞ്ചുപ്രകാരത്തിലാകുന്നു. ഇവയിൽ അന്ത്യമായ വയസ്സ് (മരണം) വാസ്തുവിഷയത്തിൽ കൊള്ളരുത്. മറ്റുള്ളവ താരതമ്യംപോലെ കൊള്ളാം.

൩൪ ... മുൻപറഞ്ഞ യോന്യാദികളുടെ ഗുണദോഷങ്ങളെ നോക്കി ഗ്രഹിക്കേണ്ടതാണെന്നു സിദ്ധാന്തരൂപത്തിൽ ഒരു ശ്ലോകംകൊണ്ടു പറയുന്നു.

ഗ്രാഹ്യാ വേശ്മസ്വപഥ്യം നിജനിജവിഹിതാ
യോനിരേഷാം ഗൃഹാണാം
പ്രാണോ യേ ചാപി, യേഷാന്തിമമപി ച വയോ
വൎജ്ജയേൻ മൃത്യുകാരി,

ശിഷ്ടേഷ്വാദ്യാന്തിമേ ദ്വേ അധമ ഇഹ കഥിതേ
ചോത്തമേ ദ്വേ തഥാന്യേ
വിഷ്ടിഃ കഷ്ടാ ഹി ശിക്താ അപി മുനിഭിരതോ
നേഷ്യതേ ധ്വജയോഗഃ. ൩൮

വ്യാ — (ഈ ശ്ലോകം അന്വയമുഖേന വ്യാഖ്യാനിക്കേണ്ടതാകയാൽ അങ്ങനെ ചെയ്യുന്നു.) വേശ്മസു- നിജനിജവിഹിതാ- യോനിഃ- അവശ്യം- ഗ്രാഹ്യാ (ഭവതി)= ഗൃഹങ്ങളിൽ അതതിന്നു വിധിക്കപ്പെട്ടിരിക്കുന്ന യോനി നിശ്ചയമായും ഗ്രഹിക്കപ്പെടേണ്ടതാകുന്നു. ഏഷാം- ഗൃഹാണാം- യേ- ച- പ്രാണാഃ- (ഭവന്തി)= ഈ ഗൃഹങ്ങൾക്ക് അവ പ്രാണങ്ങൾ (ജീവൻ) ആയിട്ടു ഭവിക്കുന്നു. യേഷു- (സത്സു) അപി- അന്തിമം- വയഃ- അപി- ച- വർജ്ജയേൽ= ഭാവചിലവ (വിഹിതയോനികൾ) ഉള്ളപ്പോഴും കടക്കത്തായ വയസ്സിനെയും വർജ്ജിക്കണം. (യൽ) മൃത്യുകാരി- (ഭവതി)= യാതൊന്നു മൃത്യുവിനെ ചെയ്യുന്നതാകുന്നു. ശിഷ്ടേഷു- ആദ്യാന്തിമേ- ദ്വേ- (വയസീ) ഇഹ- മുനിഭിഃ- അധമേ- കഥിതേ (ഭവതഃ) = ശേഷമുള്ളവയിൽ ആദ്യത്തേതും ഒടുക്കത്തേതും രണ്ടു വയസ്സുകൾ ഇവിടെ (ഗൃഹനിർമ്മാണത്തിൽ) മുനികളാൽ അധമങ്ങളായിട്ടു പറയപ്പെട്ടിരിക്കുന്നു; തഥാ- അന്യേ- ദ്വേ- ഉത്തമേ- കഥിതേ= അപ്രകാരം മറ്റുള്ളവ രണ്ടും ഉത്തമങ്ങളായിട്ടു പറയപ്പെട്ടിരിക്കുന്നു; ഹി- വിഷ്ടിഃ- ശിക്താ- അപി- കഷ്ടാ= യാതൊന്നു ഹേതുവായിട്ടു വിഷ്ടിയും ശിക്തയും കഷ്ടയായിട്ടു ഭവിക്കുന്നു; അതഃ- ധ്വജയോഗഃ- ന- ഇഷ്യതേ= അതുഹേതുവായിട്ടു ധ്വജയോഗം ഇച്ഛിക്കപ്പെടുന്നില്ല.

സാരം — യോനികൾ ഗൃഹങ്ങളുടെ ജീവനാകുന്നു. അതിനാൽ എല്ലാ ഗൃഹങ്ങളിലും അതതിന്നു വിധിച്ച യോനികളെ കല്പിച്ചുകൊള്ളുന്നു. സൽസൽയോനികളുണ്ടായിരുന്നാലും ബാല്യാദികളായ വയസ്സുകളിൽവച്ച് ഒടുക്കത്തേതായ വയസ്സു കൊള്ളരുത്. അതു മരണത്തെ ഉണ്ടാക്കും. ശേഷ്

മുള്ള വയസ്സുകളിൽവച്ച് ആദ്യത്തേതായ ബാല്യവും, ഒടുവിലത്തേതായ വാൎദ്ധക്യവും അധമങ്ങളാകുന്നു. കൌമാരവും യൌവനവും ഉത്തമങ്ങളാകുന്നു. വിഷ്ടിയും രിക്തയും, ശൂലയോഗം, മൃത്യുയോഗം മുതലായ ദുഷ്ടയോഗങ്ങളും വൎജ്ജ്യങ്ങളാകുന്നു. ഈ വിധി ഉപലക്ഷണമാകുന്നു. അതിനാൽ ഗണ്ഡാന്തം, ഉഷ്ണം, വിഷം, സ്ഥിരകരണം, ഏകാൎഗ്ഗളം, യോഗിനി മുതലായി ജ്യോതിശ്ശാസ്ത്രോക്തങ്ങളായ മറ്റുള്ള ദോഷങ്ങളും വൎജ്ജ്യങ്ങളാകുന്നു.

അവ — ഇനി പതിനൊന്നു ശ്ലോകങ്ങളെക്കൊണ്ടു മേൽ പറഞ്ഞ യോന്യാദികളെ കല്പിക്കുന്നതിൽ പൂൎവ്വാചാൎയ്യന്മാരുടെ മതാന്തരങ്ങളെ സംവാദത്തിനായിക്കൊണ്ടു പക്ഷാന്തരരൂപേണ നിൎദ്ദേശിക്കുന്നു.

ദീൎഘസ്യ വിസ്താരഹതേഽഷ്ടഭിൎഭാ
ഗേന തു യോനിഃ പരിശിഷ്യതേഽത്ര
തഥാ പ്രകല്പ്യേത സുധീഭിരസ്മി-
ന്വിചാൎയ്യ പൂൎവ്വം ഗൃഹതാദിദീൎഘഃ. ൩൮

വ്യാ — ദീൎഘത്തെ വിസ്താരംകൊണ്ടു പെരുക്കി എട്ടിൽ ഹരിച്ചാൽ ശേഷിച്ചതു യോനിയാകുന്നു. അതു ഏതൊരു പ്രകാരമായാൽ ഇഷ്ടയോനിയായിട്ടുവരുമോ അപ്രകാരം ഗൃഹങ്ങൾക്കു ദീൎഘവിസ്താരങ്ങളെ മുൻകൂട്ടി ആലോചിച്ചു ബുദ്ധിമാന്മാർ കല്പിച്ചുകൊള്ളണം.

വിസ്താരൽ ക്ഷേത്രഫലം വിതാനനിഹതാ-
യാമഃ, തദഷ്ടാഹതേ
നക്ഷത്രേണ ഹൃതേ ഫലം തദ്വയഃ,
ശേഷാശ്ച താരാസ്സ്മൃതാഃ
നക്ഷത്രേ പുനരഷ്ടഭിർവ്വിഭജിതേ
ശിഷ്ടാവ്യയോഽത്ര വ്യയൈ-
ൎയ്യുക്തേ ക്ഷേത്രഫലേ നവൈർവ്വിഭജിതേ
ശിഷ്ടാദ്യുദാത്ത്യാഃ ക്രമാൽ. ൩൯

വ്യാ—വിസ്താരംകൊണ്ടു പെരുക്കിയ ദീൎഘത്തെ ക്ഷേത്രഫലമെന്ന് അറിയണം. ആ ക്ഷേത്രഫലത്തെ എട്ടിൽ ഗുണിച്ച് ഇരുപത്തേഴിൽ ഹരിച്ച ഫലം വയസ്സാകുന്നു. അവിടെ ശേഷിച്ച സംഖ്യ നക്ഷത്രമാകുന്നു. പിന്നെ ഈ നക്ഷത്രസംഖ്യയെ എട്ടിൽ ഹരിച്ച ശിഷ്ടമുള്ളതു വ്യയമാകുന്നു. ഈ വ്യയത്തെ മുൻപറഞ്ഞ ക്ഷേത്രഫലത്തിൽ കൂട്ടി, അതിനെ പതിനാറിൽ ഹരിച്ചാൽ ശേഷിക്കുന്നതു ധ്രുവാദിയോഗങ്ങളാകുന്നു. ധ്രുവാദികളുടെ പേരുകളും, അതിൽ തന്നെ ഒരു പക്ഷാന്തരത്തേയും താഴെ പറയുന്നു.

ധ്രുവം ച ധാന്യം ച ജയം ച നന്ദം
ഖരം ച കാന്തം ച മനോരമം ച
സുവക്ത്രസൌമുഖ്യമസൌമ്യമാഖ്യം
വിമലവിത്തപ്രഭവക്ഷയാഖ്യാഃ. ൰൭
ആക്രന്ദസംവൃദ്ധിജയം ച സംജ്ഞാ-
തുല്യം ച തേഷാം ഫലമത്ര വിദ്യാൽ
ഷിദ്ധ്യ ച നാമമുപകാരിതേ വാ
ത്രിഷ്വപ്യുപമേച്ചാപി തഥാ ധ്രുവാദ്യാഃ. ൰൮

വ്യാ—ധ്രുവം– ധാന്യം– ജയം– നന്ദം– ഖരം– കാന്തം– മനോരമം– സുവക്ത്രം– സൌമുഖ്യം– അസൌമ്യമാഖ്യം– വിമലം– വിത്തം– പ്രഭവം– ക്ഷയം– ആക്രന്ദം– സംവൃദ്ധി– ജയം– ഇങ്ങിനെ ധ്രുവാദികളായ പതിനാറു യോഗങ്ങളാകുന്നു. അവയ്ക്ക്, അതതിന്റെ പേരിനു അനുസരിച്ചുള്ള ഫലങ്ങളാണെന്ന് അറിഞ്ഞുകൊള്ളണം. ഗ്രഹങ്ങളുടെ ചുറ്റിനെ രണ്ടിൽ പെരുക്കി പതിനാറിൽ ഹരിച്ചാലും, മൂന്നിൽ പെരുക്കി പതിനാറിൽ ഹരിച്ചാലും ശേഷിച്ച വരുന്ന സംഖ്യകൾ ധ്രുവാദികളാണെന്നും പക്ഷാന്തരമുണ്ട്.

ത്രിധാ വ്യയഃ പൂൎവ്വമയം സമുക്ത-
സ്തഥാ ഉഡുംഗാദിഫലേഷു നാമ

സൗരം—ഗ്രഹത്തിന്റെ ചുററിനെ 'ശ്രേയഃ' എന്ന പന്ത്രണ്ടുകൊണ്ടു പെരുക്കി 'മനവഃ' എന്ന നാനൂററിഞ്ചുകൊണ്ടു ഹരിച്ചുകിട്ടുന്ന ഫലം ഭഗണം (അല്ലെങ്കിൽ വൃഥാഫലം) പിന്നെ ബാക്കിയുള്ള സംഖ്യയെ പന്ത്രണ്ടിൽ പെരുക്കി 'മനവഃ' എന്ന ഹാരകംകൊണ്ടുതന്നെ ഹരിച്ചുണ്ടാകുന്ന ഫലം രാശി. പിന്നെ ശേഷമുള്ള സംഖ്യയെ മുപ്പതിൽ പെരുക്കി മേൽപറഞ്ഞ ഹാരകംകൊണ്ടുതന്നെ ഹരിച്ച ഫലം തിയ്യതി. ശേഷത്തെ അറുപതിൽ പെരുക്കി ആ ഹാരകംകൊണ്ടുതന്നെ ഹരിച്ചാൽ കിട്ടുന്നതു് ഇലി. വേണമെങ്കിൽ ഇങ്ങനെതന്നെ വിലിയും വരുത്തിക്കൊൾക. എന്നാൽ രാശ്യാദിയായ സൂര്യസ്ഫുടം വരികും. ചുററിനെ 'ഭദ്ര' എന്ന ഇരുപത്തുനാലാകുന്ന ഗുണകാരംകൊണ്ടു പെരുക്കി 'പഥം' എന്ന എഴുപത്തൊന്നാകുന്ന ഹാരകംകൊണ്ടു ഹരിച്ചു ഭഗണവും, ശിഷ്ടത്തെ പന്ത്രണ്ടിലും മുപ്പതിലും അറുപതിലും പെരുക്കി പൂർവ്വോക്തഹാരകം (എഴുപത്തൊന്നു) കൊണ്ടുതന്നെ ഹരിച്ചു രാശി തിയ്യതി ഇലി വിലികളും ഉണ്ടാക്കിയാൽ അതു ചന്ദ്രസ്ഫുടമായി വരികും. ചുററിനെ 'യവ' എന്ന നാല്പത്തൊന്നുകൊണ്ടു പെരുക്കി 'യതി' എന്ന അറുപത്തൊന്നുകൊണ്ടു ഹരിച്ചാൽ കുജസ്ഫുടമായി. ഇവിടെ ബുധൻ മുതലായി ശേഷമുള്ള ഗ്രഹങ്ങൾക്കു ഗുണകാരങ്ങളില്ല. ബുധനു 'ഘരഃ' എന്ന ഇരുപത്തുനാലും, വ്യാഴത്തിനു 'നേതാ' എന്ന അറുപതും ശുക്രനു 'വിമാനം' എന്ന അമ്പത്തിനാലും, ശനിക്കു 'മുനി' എന്ന അഞ്ചും രാഹുവിനു 'ഘനം' എന്ന നാലും ക്രമേണ ഹാരകങ്ങളാകുന്നു. ഈ ഹാരകങ്ങളെക്കൊണ്ടു ഹരിച്ചു രാശ്യാദി സ്ഥാനങ്ങളുണ്ടാക്കിയാൽ ബുധാദിഗ്രഹങ്ങളുടെ സ്ഫുടങ്ങളായി. രാഹുസ്ഫുടത്തിൽ ആറു രാശി കൂട്ടിയാൽ കേതുസ്ഫുടവും, ചന്ദ്രനിൽ അർക്കനെ കളഞ്ഞാൽ തിഥിയും, കൂട്ടിയാൽ യോഗവും ഉണ്ടാകും. നക്ഷത്രവും രാശിയും മുൻപറഞ്ഞിട്ടുണ്ടല്ലോ. അതു

ങ്കൊണ്ടു ഗുളികനേയും ലഗ്നത്തേയും ഉണ്ടാക്കാം. ഇങ്ങനെ ഗ്രഹങ്ങളുടെ ചുററുകണക്കുകൊണ്ട് അതാതു ഗ്രഹങ്ങളുടെ ജാതകമുണ്ടാക്കി ജ്യോതിശ്ശാസ്ത്രപ്രകാരം ഫലചിന്ത ചെയ്യുമെന്നാണു ഗ്രന്ഥകാരന്റെ ആശയമെന്നു തോന്നുന്നു.

എന്നാൽ ഈ പ്രകാരം ചില കണക്കുകൾക്കു ഗ്രഹസ്ഫുടങ്ങളുണ്ടാക്കി നോക്കിയതിൽ, മുമ്പേ ചുററിനെ എട്ടിൽ പെരുക്കി ഇരുപത്തേഴിൽ ഹരിച്ചാൽ നാളും, മുപ്പതിൽ ഹരിച്ചാൽ പക്കവും ഉണ്ടാകുമെന്നു പറഞ്ഞിട്ടുള്ളതു ശരിയായിരിക്കുന്നുണ്ട്. പക്ഷെ ബുധശുക്രന്മാരുടെ സ്ഥിതി ചിലതിൽ സൂര്യനിൽനിന്നു മൂന്നു രാശിയിലധികം അകന്നു കാണുന്നു. അതു സംഭാവ്യമല്ല. 'ചതുസ്ഥേ ഭവനേ സൂര്യാൽ ജ്ഞസിതൌ ഭവതഃ കഥം?' എന്നുള്ള വരാഹമിഹിരവചനം സുപ്രസിദ്ധമാണല്ലോ.

അവ — ഇനി മേൽ ശ്ലോകംകൊണ്ട് ഇതുവരെ പല മതങ്ങളേയും പറഞ്ഞിട്ടുള്ളവയിൽവച്ചു ബഹുസമ്മതവും സ്വീകാര്യവുമായിട്ടുള്ളത് ഏതെന്നു പറയുന്നു.

ഭേദാ യോനിർദ്വിധായോ വ്യയവിധിരപിതഃ
പഞ്ചധാ ച ത്രിധാ ച
നക്ഷത്രം വാരവംശൌ തിഥിരപി ച വയഃ
പ്രാപ്തികേതാ ത്രിധാ ച
ഭേദാ രാശിന്ദ്വവാംശോ ദ്വിവിധ ഇഹ ഭവേൽ
ദ്വിപ്രകാരോ ധ്രുവാദ്യൈഃ
പ്രോക്താഷട്ഭേദ്യ സ്വർവ്വോദിതമഖിലമതാം
കാര്യ്യമാവശ്യകേന്ദ്രൽ. ൨൦

വ്യാ — യോനിയും, ആയവും രണ്ടുപ്രകാരവും, വ്യയം അഞ്ചുപ്രകാരവും, നക്ഷത്രം, ആഴ്ച, ജാതി, തിഥി, വയസ്സ് ഇവയെല്ലാം മൂന്നുപ്രകാരവും, രാശി, അംശകം, ധ്രുവാദികൾ ഇവ ഈരണ്ടുപ്രകാരവും ഇവിടെ പറഞ്ഞിട്ടുണ്ടല്ലോ. ഇവയിൽവച്ച് 'ഇഷ്ടാനാമവിതാനമാനനിചയ' എന്ന

ശ്ലോകപ്രകാരം മുമ്പിൽ പറഞ്ഞിട്ടുള്ളതു സർവ്വസമ്മതമാകയാൽ അതിനെത്തന്നെ സ്വീകരിക്കേണ്ടതാകുന്നു. മററുള്ളവയെല്ലാം അത്യാവശ്യത്തിങ്കലേ സ്വീകരിക്കാവൂ.

അവ — ഇനി രണ്ടു ശ്ലോകംകൊണ്ടു ഗൃഹങ്ങൾക്കു ദീർഘവിസ്താരാദികളെ കല്പിക്കേണ്ടതിനുള്ള ക്രമത്തെ പറയുന്നു.

ഇഷ്ടാൽ ദീർഘാൽ സർവ്വധാമ്നാം ച നാഹാ
വിസ്താരോഽസ്മാദ്വിസ്തൃതേഃ പാദമാനം
തസ്മാന്മാനം ച തൽപ്രുഷതഃ സ്യാൽ
സ്തംഭഃ സ്തംഭാദ്വിസ്തൃതിഃ ഖാതമാനാം. ൩൬

വ്യാ — ഗൃഹം നിർമ്മിക്കാർ തുടങ്ങുമ്പോൾ മുമ്പിൽതന്നെ അതിന്ന് ഇഷ്ടമായ ദീർഘത്തെ കല്പിക്കണം. പിന്നെ ആ ദീർഘത്തിൽനിന്നു ഗൃഹത്തിന്റെ ചുററിനെയും, ചുററിൽനിന്നു വിസ്താരത്തെയും, വിസ്താരത്തിൽനിന്നു പാദമാനത്തെയും, പാദമാനത്തിൽനിന്നു തറയുടെ പൊക്കത്തെയും, തറപ്പൊക്കം കഴിച്ചുള്ള പാദമാനത്തിൽനിന്നു കാലുയരത്തെയും, കാലുകളിൽനിന്ന് ഉത്തരങ്ങളുടെ വിസ്താരത്തെയും നിശ്ചയിക്കണം.

തത്തദ്രുത്താവിസ്താരാല്പപാദാം വിസ്തൃതിർഭവേൽ
ഉത്തരാദേവ നിഷ്പ്രാദേർഘനം സർവ്വത്ര വിസ്തൃതേഃ. ൩൭

വ്യാ — അതതു ഗൃഹത്തിന്റെ ഉത്തരവിസ്താരത്തിൽനിന്നു കഴുക്കോലുകളുടെ വിസ്താരത്തെ കല്പിക്കണം. ഉത്തരത്തിൽനിന്നുതന്നെ വാമട മുതലായവയുടെ വിസ്താരത്തെയും ഉണ്ടാക്കണം. എല്ലായിടത്തും അതതിന്റെ വിസ്താരത്തിൽനിന്നുതന്നെ അതതിന്റെ ഘനത്തെ കല്പിക്കണം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹങ്ങൾക്കു ചുററിനേയും ദീർഘവിസ്താരങ്ങളേയും കല്പിക്കേണ്ട പ്രകാരത്തെ പറയുന്നു.

ഷഡ്ഘ്നസ്ഥാദിനിജേഷ്ടദീർഘകരസം-
ഖ്യാഭേനേഷ്ടനിഭേഷു സാദി-
ശ്യോന്യാദേശ്ച സതി ത്രിഭേശ ഇഹ തൽ-
ഗേഹസ്യ നാഹോ ഭവേൽ
വ്യത്യസ്തക്രിയയാ ഭവേദപി ച ത-
ദ്ദീർഘാഢ്യ നാഹേഽദ്ധിതേ
ദീർഘാന്നേ പരിശിഷ്യതേഽത്ര വിതതിഃ
സർവ്വത്ര മർത്ത്യാലയേ.

വ്യാ — ഗൃഹത്തിന്റെ ഒരു കോൽ മുതലായി അതതിന് ഇഷ്ടമായി കല്പിക്കപ്പെട്ടിരിക്കുന്ന ദീർഘത്തെ (കോലുകളെ മാത്രം) എട്ടിൽ പെരുക്കി അതിൽ അതിന്റെ ദിഗ്യോനിസംഖ്യയെ കൂട്ടി ആസ്സംഖ്യയെ മൂന്നിൽ ഹരിച്ചാൽ കിട്ടുന്നതു് ആ ഗൃഹത്തിന്റെ ചുററായി ഭവിക്കും. ഇതിന്റെ വിപരീതക്രിയകൊണ്ടു് അതിന്റെ ദീർഘവും ഉണ്ടാകും. പിന്നെ ചുററിനെ അർദ്ധിച്ചു് അതിൽനിന്നു തന്റെ ദീർഘം കളഞ്ഞാൽ ശേഷമുണ്ടാകുന്നതു് ആ ഗൃഹത്തിന്റെ വിസ്താരമായി ഭവിക്കും. ഇവിടെ അതതു ദിഗ്യോനിസംഖ്യ എന്ന പദത്തിന്റെ താല്പര്യം, കിഴക്കുമുതലായ നാലുദിക്കുകളിലെ യോനികളായ ധ്വജം, സിംഹം, വൃഷം, ഗജം, ഇവയുടെ ക്രമം അനുസരിച്ചു് ഒന്നു്, മൂന്നു്, അഞ്ചു്, ഏഴു് ഇസ്സംഖ്യകൾ എന്നാകുന്നു. ഈ സംഖ്യകളെ അതതു യോനിയുടെ പര്യായമായി ഇശ്ശാസ്ത്രത്തിൽ പറഞ്ഞുവരാറുമുണ്ടു്. അതിനാൽ കിഴക്കിനി ഗൃഹത്തിനു് ഒന്നും, തെക്കിനിക്കു മൂന്നും, പടിഞ്ഞാററിനിക്കു അഞ്ചും, വടക്കിനിക്കു് ഏഴും ദിഗ്യോനിസംഖ്യകളാണെന്നു് അറിഞ്ഞുകൊൾക.

ഇനി ഇപ്രകാരം ചില കണക്കുകളെ ക്രിയ ചെയ്തു ചുററിനേയും ദീർഘവിസ്താരങ്ങളേയും വരുത്തിക്കാണിക്കാം.

ഇവിടെ ഇഷ്ടമായ ഗൃഹത്തിന്റെ ദീർഘം എട്ടു കോൽ എന്നു കല്പിക്കുക. അതിനെ എട്ടിൽ പെരുക്കിയ സംഖ്യ

അറുപത്തുനാലു കോൽ. അതിൽ കിഴക്കിനിയുടെ ദിഗ്യോനിസംഖ്യയായ ഒന്നിനെ കൂട്ടുക. അപ്പോൾ അറുപത്തഞ്ചു കോൽ. അതിനെ മൂന്നിൽ ഹരിച്ചാൽ ഇരുപത്തൊന്നു കോലും പതിനാറു വിരലും കിട്ടും. അതിനാൽ എട്ടുകോൽ ഇഷ്ടദീർഘമായ കിഴക്കിനിഗൃഹത്തിന്റെ ചുറ്റുകോൽ ഇരുപത്തൊന്ന്; വിരൽ പതിനാറ്; എന്നു വരും. ഇതുപോലെ ഈ എട്ടു കോൽ തന്നെ ദീർഘമായ തെക്കിനിക്ക്, ദീർഘത്തെ എട്ടിൽ പെരുക്കി തെക്കിനിയുടെ ദിഗ്യോനിസംഖ്യയായ മൂന്നു കൂട്ടിയാൽ അറുപത്തേഴ് കോൽ. അതിനെ മൂന്നിൽ ഹരിച്ചാൽ കോൽ ഇരുപത്തുരണ്ട്; വിരൽ എട്ട്. അതിനാൽ എട്ടു കോൽ ദീർഘമായ തെക്കിനിയുടെ ചുറ്റ് ഇരുപത്തുരണ്ടു കോൽ എട്ടു വിരൽ. മേൽപറഞ്ഞ ദീർഘത്തെത്തന്നെ എട്ടിൽ പെരുക്കി പടിഞ്ഞാറെ ദിഗ്യോനിസംഖ്യയായ അഞ്ചു കൂട്ടിയാൽ അറുപത്തൊമ്പത്. അതിനെ മൂന്നിൽ ഹരിച്ചാൽ കോൽ ഇരുപത്തുമൂന്ന്. അതിനാൽ എട്ടു കോൽ ഇഷ്ടദീർഘമായ പടിഞ്ഞാറ്റിനിയുടെ ചുറ്റ് ഇരുപത്തുമൂന്നു കോൽ. ഇങ്ങനെതന്നെ വടക്കിനിക്കും ഇഷ്ടദീർഘമായ എട്ടു കോലിനെ എട്ടിൽ പെരുക്കി ദിഗ്യോനിസംഖ്യയായ ഏഴ് കൂട്ടി അതിനെ മൂന്നിൽ ഹരിച്ചാൽ കോൽ ഇരുപത്തുമൂന്ന്; വിരൽ പതിനാറ്. അതിനാൽ എട്ടു കോൽ ഇഷ്ടദീർഘമായ വടക്കിനിഗൃഹത്തിന്റെ ചുറ്റുകോൽ ഇരുപത്തുമൂന്ന്; വിരൽ പതിനാറ് എന്നു സിദ്ധമായി. ഇതുകൊണ്ട് ഇഷ്ടമായ ദീർഘം ഒരേ സംഖ്യതന്നെ ആണെങ്കിലും അതതു ദിഗ്യോനിയുടെ ഭേദംകൊണ്ടു ചുറ്റിന്റെ കണക്കു മാറുന്നു എന്നു മനസ്സിലാക്കാമല്ലോ.

ഇനി ഇതിന്റെ വിപരീതക്രിയ പറയാം. ആദ്യം പറഞ്ഞതായ ഇരുപത്തൊന്നു കോൽ പതിനാറു വിരൽ എന്ന ചുറ്റിനെ മൂന്നിൽ പെരുക്കി ദിഗ്യോനിസംഖ്യയായ ഒന്നു കളഞ്ഞ് അതിനെ എട്ടിൽ ഹരിച്ചാൽ ദീർഘം എട്ടു കോൽ

വരുന്നു. ഇങ്ങനെ മറ്റുള്ളവയ്ക്കും ചുറ്റിൽനിന്നു ദീർഘവും വരുത്താമല്ലൊ.

ഇനി ചുറ്റിൽനിന്നു വിസ്താരം വരുത്തുവാൻ ഇരുപത്തൊന്നു കോൽ പതിനാറു വിരൽ എന്നു മേൽപറഞ്ഞ ചുറ്റിനെ അർദ്ധിച്ചാൽ പത്തു കോൽ ഇരുപത്തു വിരൽ; അതിൽനിന്നു ദീർഘം എട്ടു കോൽ കളഞ്ഞാൽ ശേഷം രണ്ടു കോൽ പത്തു വിരൽ; ഇതു് അതിന്റെ വിസ്താരമാകുന്നു. മറ്റുള്ളവയ്ക്കും വിസ്താരം ഇങ്ങനെ തന്നെ വരുത്താമല്ലൊ. ഈ ശ്ലോകത്തിൽ പറഞ്ഞപ്രകാരമുള്ള ദീർഘവിസ്താരകല്പനയ്ക്കു് 'ഇഷ്ടദീർഘവിധി' എന്നു പേരാകുന്നു. ഇതുകൊണ്ടു പുരകളിൽ പലേടത്തും പ്രയോജനമുണ്ടാകുന്നതാണ്. അതിനാൽ ഇതു ധരിച്ചിരിക്കേണ്ടതു പ്രത്യേകം ആവശ്യമാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹങ്ങളുടെ ചുറ്റുണ്ടാക്കുവാൻ മറ്റൊരു പ്രകാരത്തെ പറയുന്നു.

ഇഷ്ടദീർഘം തു യദ്ദ്വിഘ്നം, തത്ത്രിഭാഗസമന്വിതം
ഇഷ്ടയോനിത്രിഭാഗാഢ്യം, തത് പര്യന്തം വിദുർബുധാഃ.

വ്യാ—മുൻപറഞ്ഞ പ്രകാരമുള്ള ഇഷ്ടദീർഘത്തെ ഇരട്ടിച്ചു്, ആസ്സംഖ്യയുടെ മൂന്നിലൊരു ഭാഗവും കൂടി അതിൽ കൂട്ടുക. പിന്നെ ഇഷ്ടമായ യോനിസംഖ്യയുടെ മൂന്നിൽ ഒരു ഭാഗവും അതിൽ കൂട്ടുക. എന്നാൽ ഉണ്ടാകുന്ന സംഖ്യ ആ ഗൃഹത്തിന്റെ പര്യന്തം (ചുറ്റു്) ആകുന്നു എന്നു വിദ്വാന്മാർ പറയുന്നു.

അതെങ്ങനെയെന്നു കാണിക്കാം. ഇഷ്ടമായ ദീർഘം ആറു കോലെന്നു കല്പിക്കുക. അതിനെ ഇരട്ടിച്ചാൽ പന്ത്രണ്ടു കോൽ. അതോടുകൂടി ആസ്സംഖ്യയുടെ മൂന്നിലൊന്നായ നാലു കൂട്ടുക. അപ്പോൾ, പതിനാറു കോൽ. ഇഷ്ടയോനിസംഖ്യ ഒരു കോൽ. അതിന്റെ മൂന്നിലൊന്നു് എട്ടു വിരൽ. അതുകൂടി പതിനാറു കോലിൽ കൂട്ടിയാൽ പതിനാറു കോൽ എട്ടു വിരൽ എന്ന സംഖ്യ കിട്ടുന്നു. ഇതു് ആ ഗൃഹത്തി

ന്റെ പര്യന്തമാകുന്നു. അപ്പോൾ അറുകോൽ ഇരുപ്പദീർഘമായ കിഴക്കിനിഗൃഹത്തിന്ന ചുററുകോൽ പതിനാറു്; വിരൽ എട്ടു്; എന്ന സിദ്ധമായി. ഇങ്ങനെ മററുള്ളവയേയും കണ്ടുകൊൾക.

അഥ — ഇനി ഒരു ശ്ലോകംകൊണ്ടു ദേവാലയത്തിൽമാത്രം ഉപയോഗമുള്ള ചില ദീർഘവിസ്താരങ്ങളുടെ വിശേഷത്തെ പറയുന്നു.

നാഹാംശ്രേയംശേന ദീർഘാ വിതതിരപി ഗൃഹേ
    തുല്യതുര്യശ്രുതിഭ്യാം
നാഹാർദ്ധേ നന്ദഭേദേ വിതതിരധികാ-
    ദ്ദൈർഘ്യ ദീർഘാദവശിഷ്ടൈഃ
സ്വസ്യ സ്യാത് പാദാധികാർദ്ധാധിക ഇഹ പരിണാ-
    ഹേ ദശാംശേ ദിശാംശകേന
ഷഡ്ഭിർദ്ദീർഘശ്ചതുർഭിസ്തതിരിതി സ്വരാ-
    ഗാരമേഷ്വന്യേഷ്വപീഷ്ടീ. വ്യാ

വ്യാ—ഗൃഹത്തിൻെറ ചുററിനെ നാലു കുറിട്ടു് ഒരു കൂറുകൊണ്ടു ദീർഘവും ഒരു കൂറുകൊണ്ടു വിസ്താരവും കല്പിപ്പു. എന്നാൽ ആ ഗൃഹം സമചതുരശ്രമായി ഭവിക്കും. പിന്നെ ഗൃഹത്തിൻെറ ചുററിനെ അർദ്ധിച്ചു് അതിനെ ഒമ്പതു കുറിട്ടു നാലു കൂറുകൊണ്ടു വിസ്താരവും ശേഷമുള്ള അഞ്ചു കൂറുകൊണ്ടു ദീർഘവും കല്പിക്കുന്നു എങ്കിൽ അതു 'പാദാധിക'മായ ഗുണവ്യാസമായി ഭവിക്കും. ചുററിനെ അർദ്ധിച്ചു് അതിനെ പത്തു കുറിട്ടു നാലു കൂറുകൊണ്ടു വിസ്താരവും ആറുകൂറുകൊണ്ടു ദീർഘവും കല്പിക്കുന്നു എങ്കിൽ അതു് 'അർദ്ധാധിക'മായ ഗുണവ്യാസമായിരിക്കും. ഇവയിൽ ആദ്യത്തേതിന്ന 'സമതായതികം' എന്ന പേർ പറയാം. ഇവ മൂന്നും ദേവാലയങ്ങളിൽ യോഗ്യങ്ങളാകുന്നു. ചുററിനെ അർദ്ധിച്ചു്, അതിനെ പതിനൊന്നു കുറിട്ടു നാലു കൂറുകൊണ്ടു വിസ്താരവും ഏഴു കൂറുകൊണ്ടു ദീർഘവും കല്പിച്ചാൽ അതിന്ന 'പാദോനം' എ

ന്നു പേർ എന്ന് അത്ഥസിദ്ധമാകയാൽ അതുംകൂടി ധരിക്കേണ്ടതാകുന്നു. അതുകൊണ്ടുള്ള പ്രയോജനം അടുത്ത ശ്ലോകത്തിൽത്തന്നെ പറയുന്നതാണ്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മേൽപറഞ്ഞവയുടെ ഗ്രാഹ്യത്യാജ്യതാനിയമത്തെ പറയുന്നു.

പാദാധികാ മനുജസദ്മനി ഗ്രാഹ്യതേ ത-
ത്ത്യാവശ്യകേ സമതതായതികോऽപി കൈശ്ചിൽ
അബ്ധ്യധികോऽത്ര നഹിതോ മുനിഭിസ്സമസ്ത-
പാദോനതാപി കഥിതാഖിലനാശിനീതി. വൃഷ

വ്യാ—പൂവ്വശ്ലോകത്തിൽ പറഞ്ഞപ്രകാരമുള്ളതിൽ പാദാധികമെന്ന ഗുണവ്യാസം മനുഷ്യാലയത്തിങ്കൽ അത്യാവശ്യങ്ങളിൽ ചിലരാൽ ഗ്രഹിക്കപ്പെടുന്നു. സമതതായതികം എന്ന തുല്യതുല്യവിസ്താരവും അങ്ങനെതന്നെ ആപൽധിയായി കൊള്ളുന്നുണ്ട്. അബ്ധ്യധികമെന്നതു മനുഷ്യാലയത്തിങ്കൽ ഹിതമല്ല. എല്ലാ പാദോനതയും വിനാശത്തെ ചെയ്യുന്നതാണെന്നു മുനികളാൽ പറയപ്പെട്ടിരിക്കുന്നു. ഇവിടെ 'സമസ്തപാദോനതാ' എന്നതിലെ 'സമസ്ത' എന്ന ശബ്ദംകൊണ്ട്, നാഹാരത്തെ പതിനൊന്നു കൂറിട്ട നാലംശം വിസ്താരവും ഏഴംശം ദീഘവുമായിട്ടുള്ള ഗുണവ്യാസത്തെ മാത്രം പോരാ, അടുത്ത ശ്ലോകത്തിൽ 'തത്തെത്തുഷ്ടുപ്രാഹിരൈണഃ' എന്ന പദംകൊണ്ടു പറയാൻ പോകുന്നവയായ എല്ലാ പാദോനങ്ങളേയും വർജ്ജിച്ചുകൊള്ളണമെന്നു സൂചിപ്പിച്ചിരിക്കുന്നു എന്നു ഗ്രഹിക്കേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഗുണവ്യാസത്തെ വിധിക്കുന്നു.

നാഹാരേ പാദശരൈസ്ത്രിഭിരപി ച വിഭ-
ക്തേऽഥവാ ഷോഡശഭാഗൈസ്ത്രി-
ഷ്ട്രിംശത്യാഗൈസ്ത്രേധാ തഥാഷ്ടഭിരപി മനുഷ്യ-
ധാമിമിട്ടുന്തസംഖ്യൈഃ

തത്തത്ത്ര്യഗ്രഹീണൈസ്ത്രിഭിഃ വിതതിരു-
ദ്ധ്യംശതസ്ത്വശേഷഭാഗൈ-
ർദ്ദീർഘോ വസുപക്ഷപങ്ക്ത്യാദിഭിരിതി മുനയ-
സ്തം ഘനവ്യാസമാഹുഃ. വൃ.

വ്യാ — നാദവേദ— ഷോഡശാദ്യൈഃ— അപി— ച— അഥവാ— ഷോഡശാദ്യൈഃ— ച— തതാദിഭിഃ— അപി— മനുയുക്താദിഭിഃ— ഖണ്ഡസംഖ്യൈഃ— തത്തത്ത്ര്യഗ്രഹീണൈഃ— ത്രിഭിഃ— വിഭക്തേ— ഉദ്ധ്യംശതഃ— വിതതിഃ— അഥ— വസുപക്ഷപങ്ക്ത്യാദിഭിഃ— ശേഷഭാഗൈഃ— ദീർഘഃ— (ഭവതി) മുനയഃ— തം— ഘനവ്യാസം— ഇതി— ആഹുഃ— എന്നു് അന്വയം.

നാദവേദം, ഷോഡശാദ്യങ്ങളായും, അല്ലെങ്കിൽ ഷോഡശാദ്യങ്ങളായും, വിംശത്യാദ്യങ്ങളായും, തതാദികളായും, മനുയുക്താദികളായും, ഖണ്ഡസംഖ്യങ്ങളായും, തത്തത്ത്ര്യഗ്രഹീണങ്ങളായിട്ടുള്ള മൂന്നുകളെക്കൊണ്ടു വിഭക്തങ്ങളായിരിക്കും സമയത്തിങ്കൽ ഉദ്ധ്യംശങ്ങളെക്കൊണ്ടു വിതതിയും, വസുപക്ഷപങ്ക്ത്യാദികളായിരിക്കുന്ന ശേഷഭാഗങ്ങളെക്കൊണ്ടു ദീർഘവും ഭവിക്കുന്നു. മുനികൾ അതിനെ ഘനവ്യാസം എന്നു പറയുന്നു. എന്നു ഭാവം.

ചുററിന്റെ അംശത്തെ പന്ത്രണ്ടു്, പതിമ്മൂന്നു്, പതിനാലു്, പതിനാറു്, പതിനേഴു്, പതിനെട്ടു്, ഇരുപതു്, ഇരുപത്തൊന്നു്, ഇരുപത്തുരണ്ടു്, ഇരുപത്തുനാലു്, ഇരുപത്തഞ്ചു്, ഇരുപത്താറു്, ഇരുപത്തെട്ടു്, ഇരുപത്തൊമ്പതു്, മുപ്പതു്, മുപ്പത്തുരണ്ടു്, മുപ്പത്തുമൂന്നു്, മുപ്പത്തുനാലു്, ഇങ്ങനെ ആവൃത്തത്തിലും അതതിന്റെ നന്നാലാമത്തെതൊഴിച്ചുള്ള ഏതെങ്കിലും മൂന്നു സംഖ്യകളിൽ ഒന്നുകൊണ്ടു പകുത്തു്, അതിൽ നാലു കൂറുകൊണ്ടു വിസ്താരവും, ശേഷമുള്ള കൂറുകളെക്കൊണ്ടു ദീർഘവും കല്പിക്കുക. എന്നാൽ അതിനെ 'ഘനവ്യാസം' എന്നു മുനികൾ വിധിച്ചിരിക്കുന്നു. ഇതിനെ തന്നെ ഒന്നുകൂടി സ്പഷ്ടമായി വിവരിക്കാം. ചുററിന്റെ അ

ൾത്തെ പന്ത്രണ്ടായി അംശിച്ചാൽ നാലംശം വിസ്താരം. എട്ടംശം ദീൎഘം; പതിമൂന്നായി അംശിച്ചാൽ നാലംശം വിസ്താരം, ഒമ്പതംശം ദീൎഘം; പതിനാലംശിച്ചാൽ നാലംശം വിസ്താരം, പത്തംശം ദീൎഘം. ഇങ്ങനെ മറ്റുള്ളവയിലും കണ്ടുകൊൾക. വിസ്താരം കുറഞ്ഞും ദീൎഘം ഏറിയും വരണമെങ്കിൽ പതിനാറു തുടങ്ങിയോ ഇരുപതു തുടങ്ങിയോ മേൽപറഞ്ഞപ്രകാരം വിഭാഗിച്ചുകൊള്ളണം. എന്നാൽ പതിനഞ്ച്, പത്തൊമ്പത്, ഇരുപത്തുമൂന്ന്, ഇരുപത്തേഴ്, മുപ്പത്തൊന്ന്, ഇവ പാദോനങ്ങളാകകൊണ്ട് അവയെ ഒഴിച്ചു ശേഷമുള്ള സംഖ്യകളെ മാത്രമേ ഗ്രഹിക്കാവൂ. ഇവിടെ മേൽപ്രകാരം അംശിക്കുമ്പോൾ ഏതാനും ചില വിരലുകൾ അംശത്തിൽ അറുപോകാതെ ശേഷിക്കുന്നതായി വന്നാൽ അവയെ മുഴുവൻ തന്നെയോ അതിൽ ഏതാനും ചില വിരലുകളെ മാത്രമോ ദീൎഘത്തിലോ വിസ്താരത്തിലോ അവ രണ്ടിലും കൂടിയോ ഔചിത്യംപോലെ ചേൎത്തുകൊള്ളണം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ദീൎഘവിസ്താരകല്പനയിൽ ചില മതാന്തരങ്ങളെ പറയുന്നു.

ദീൎഘാൎദ്ധം വ്യാസമംഘ്ര്യം ത്രികമപി സദലാം-
    ഘ്ര്യംശകം ചാഷ്ടമേകേ
ദീൎഘാൎദ്ധന്നാഡികാങ്ഗൈരത്യധികതരതരം
    ഗൎഗ്ഗദക്ഷാദയോഽപി
ദീൎഘോ നിൎദ്ദിഷ്ടഹസ്താദധിക ഇഹ മതേ-
    ഷ്വൎത്ഥനാശായ മൃത്യു-
ൎഹീനസ്ത്ര്യംഗുലീഭിസ്ത്രിഭി ന ഖലു ഭവേൽ
    ദോഷ ഇത്യാഹുരന്യേ. സ്രഗ്ദ്ധ

വ്യാ — വിസ്താരം ദീൎഘത്തിൽ പാതിയോ നാലിലൊന്നോ ദീൎഘത്തിന്റെ കാലേമുക്കാലോ കൊള്ളാമെന്നു ചിലർ പറയുന്നു. ദീൎഘത്തിന്റെ പാതിയിലധികം വിസ്താരം കൊള്ളരുതെന്നു ഗൎഗ്ഗദക്ഷാദികൾ പറയുന്നു. ഇഷ്ടദീൎഘത്തി

ലധികം ദീൎഘം കൊള്ളുന്നതായാൽ അൎത്ഥനാശവും, ഇച്ഛദീൎഘത്തിൽ കുറഞ്ഞാൽ മരണവും ഫലമാകുന്നു. അവിടെ ഏറുന്നതും കുറയുന്നതും ഏതാനും ചില വിരലുകളെക്കൊണ്ടു മാത്രമാണെങ്കിൽ ദോഷമില്ലെന്നു ചിലർ പറയുന്നു. “തസ്മാദിഷ്ടഫലേഭ്യോ ഹീനാധിക്യം ന കാൎയ്യേൽ അംഗുലീഭിൎന്ന ദോഷസ്സ്യാദ്വൈയത്ര കാൎയ്യത” എന്നു ‘വാസ്തുവിദ്യം’ എന്ന ഗ്രന്ഥത്തിൽ പ്രമാണവും, അപ്രകാരംതന്നെ നടപ്പും കാണുന്നുണ്ടു്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു പാദമാനത്തെ പറയുന്നു.

നൃണാം ധാമനി പാദമാനമുദിതം
    തദ്ഗ്രാങ്ഘ്രേരുപാനാഭോ-
ൎമ്മധ്യം തത്ത്രികരാംഗുലാഗ്രസഹിതം
    തത്ത്ര്യല്പഗേഹേ ക്വചിൽ
തത്തന്മന്ദിരവിസ്തരേണ ച സമം
    തത്പഞ്ചഷട്സപ്തഭാ-
സ്വങ്കാംശൈരെവിയുക്തമേതദധികം
    വാ തത്തദ്വൈചിത്ര്യതഃ. വൃത്

വ്യാ— മനുഷ്യാലയങ്ങളിൽ ചെറിപ്പിന്മേൽനിന്നു തുടങ്ങി ഉത്തരത്തോളമുള്ള ഉയരത്തെ പാദമാനമെന്നു പറയുന്നു. അധികം ചെറുതായ ഗൃഹത്തിൽ ചിലേടത്തു പാദമാനം മൂന്നേകാൽ കോൽ എടുത്തുവരുന്നു. പിന്നെ അതാതു ഗൃഹത്തിന്റെ വിസ്താരത്തോടു സമമായിട്ടും, വിസ്താരത്തെ നാലോ, ആറോ, ഏഴോ, എട്ടോ, ഒമ്പതോ അംശങ്ങളാക്കി ഭാഗിച്ചു് ഓരോ ഭാഗം കൂട്ടിയും കുറച്ചും അവിടവിടത്തെ വൈചിത്ര്യംപോലെ കൊള്ളുകയും ചെയ്യാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു് ഉപപീഠത്തെ പറയുന്നു.

ക്ഷോണീശോച്ഛ്രായസിദ്ധ്യൈ സകലനിലയനാ-
ധാരതോധസ്സമന്താൽ
കർത്തവ്യം ചോപപീഠം കരകയുഗളം
ചോരഗാദ്യംഗുലാഢ്യം
അന്തർഭാഗേ ഖഗത്ത്യാങ്കണമഥ വൃഷഭയോ-
ന്ന്യാസിതം കേതുജം വാ
ദിക്ഷ്വശ്രാസ്ത്രമേഷോത്തരമുഖമപി വാചയേൽ
പ്രാങ്മുഖം വാമ്പുമാർഗ്ഗം. വൃത

വ്യാ—ഗൃഹങ്ങൾക്ക് ഉറപ്പും, ഭംഗിയും, ഉയരവും ഉണ്ടാകുന്നതിനു വേണ്ടി, എല്ലാ ഗൃഹങ്ങളുടേയും അധിഷ്ഠാനത്തിന്റെ താഴെ ചുററും ഉപപീഠം ഉണ്ടാക്കേണ്ടതാണ്. അതു് ഒരു കോലോ, രണ്ടു കോലോ, അവ രണ്ടിലും എട്ടുമുതൽ വിരലുകൾ കൂട്ടിട്ടോ കൊള്ളാം. നാലുപുറങ്ങളുടേയും അകത്തു് ഈ ഉപപീഠങ്ങൾ തമ്മിൽ കൂടുമ്പോൾ നടുവിൽ ഉണ്ടാകുന്ന കഴിമുററം വൃഷഭയോനിയോ ധ്വജയോനിയോ ആയിരിക്കണം. (ഉപപീഠത്തിനു കോലമ്പത്തറ എന്നും പറയുമാറുണ്ട്) കഴിമുററത്തിന്റെ ഈശാനകോണിൽ വടക്കോട്ടോ കിഴക്കോട്ടോ മുഖമായിട്ടു വെള്ളം ഒഴുകുന്നതിനു് ഓവു് ഉണ്ടാക്കണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഉപപീഠത്തിന്റെ പൊക്കത്തെ പറയുന്നു.

ഗേഹാധിഷ്ഠാനതുല്യോ ഹ്യഥ സമാദ്ധ്യ-
ഷ്ടാംശോനശൈശ്ചതുർഭിതോ വാ യഥേഷ്ടം
മർത്ത്യാഗാരേഷ്വുപപീഠോച്ഛ്രയസ്സ്യാ-
ത്തത്തൽഭാഗൈഃ പാദകൽപ്യോ വിധേയഃ. വൃ

മനുഷ്യാലയത്തിൽ ഉപപീഠത്തിന്റെ പൊക്കം, ഗൃഹങ്ങളുടെ തറപ്പൊക്കത്തോളമോ തറപ്പൊക്കത്തിൽ ആറോ, ഏഴോ, എട്ടോ, ഒമ്പതോ, പത്തോ അംശം കുറവായിട്ടോ ഉ

രിക്കണം. പൊക്കംകൊണ്ട് അംശിച്ച് അതതിനുള്ള അംശങ്ങളെക്കൊണ്ട് പാദുകാദികളായ അവയവങ്ങളെയും ഉണ്ടാക്കണം.

അം—ഇനി ഒരു ശ്ലോകംകൊണ്ടു തറയെ പറയുന്നു.

ഏകേ ത്വസ്മിൻ പാദമാനേ ത്രികചതുരിഷുഷട്-
സപ്തനാഗാങ്കദിഗ്ഭി-
സ്തേഷ്വേകാംശം തദധിഷ്ഠാനകമിഹ തിഥിഭ-
ക്തേ ദ്വ്യഥവാ വേദഭാഗം
നന്ദാംശേ ച ബാണാംശകമിനയുഗളേ-
ക്തേഽദ്രിഭാഗം മുനീന്ദ്രൈ-
ർദ്വ്യംശം തിഥ്യംശിതേ വാപ്യധിപരിമിതം
ചേദ്ധ്യർക്കഭക്തേ തദംശം. സ്ര

വ്യാ—മേൽപറഞ്ഞ പാദമാനത്തെ മൂന്ന്, നാല്, അഞ്ച്, ആറ്, ഏഴ്, എട്ട്, ഒമ്പത്, പത്ത്, ഈ സംഖ്യകളിൽ ഏതെങ്കിലും ഒന്നുകൊണ്ട് അംശിച്ചാൽ അതിൽ ഒരംശം കൊണ്ടും, അല്ലെങ്കിൽ പാദമാനത്തെ പതിനഞ്ചംശിച്ചാൽ നാലംശംകൊണ്ടും, പതിനെട്ടംശിച്ചാൽ അഞ്ചംശംകൊണ്ടും, ഇരുപത്തുനാലംശിച്ചാൽ ഏഴംശംകൊണ്ടും, ഏഴംശിച്ചാൽ രണ്ടംശംകൊണ്ടും, പതിമൂന്നംശിച്ചാൽ നാലംശം കൊണ്ടും, ഇരുപത്തൊന്നംശിച്ചാൽ ആറംശംകൊണ്ടും, തറയുടെ പൊക്കത്തെ കല്പിക്കാം.

അവ—ഇനി നാലു ശ്ലോകങ്ങളെക്കൊണ്ടു തറയുടെ ജാതിഭേദങ്ങളെ പറയുന്നു. അവിടെ മുമ്പേതന്നെ ഒരു ശ്ലോകംകൊണ്ടു 'മഞ്ചകം' എന്ന ജാതിയായ തറയെ പറയുന്നു.

ഇച്ഛാധിഷ്ഠാനതുംഗേ തു നവഭജിതേ
ത്ര്യംശതഃ പാദുകോച്ചം
ഷഡ്ഭിഃ കണ്ഠോ ജഗത്യുച്ഛ്രയമഥ നയനാ-
ദ്വ്യംശകൈകാംശ്ച ക്രമേണ

കാഷ്ഠാസ്സ്യുഃ പൃഥഗേണാം യുഗാഷ്ടാദ്യുപകാ–
ണാസ്സ്യുഃ പ്രാഗ്വത്ത്രകാ
വിസ്താരാത്ത്രിഗുണോപരി ത്രിഗുണാപി–
സ്താരോന്നിതാഷ്ടാശ്രകാഃ
മൂലേന്തർഭവിതകണ്ഠസൂത്രചതുര–
ശ്രോർദ്ധ്വാംശവൃത്താഃ പുനഃ
ശ്രൂണ്യന്തേ വിചിത്രവൃത്തരചിതാ
വാരങ്ക്ത്യോഗഭോചിതാഃ ൩൩

(ത. സ.)

വ്യാ—തൂണുകൾ, നാല്, എട്ട്, പതിനാറ്, ഇങ്ങനെയുള്ള പട്ടങ്ങളോടുകൂടിയവയായിട്ടും, എല്ലാടവും ഉരുണ്ടവയായിട്ടും തൂണുകളുടെ ചുവട്ടിലെ വിസ്താരംകൊണ്ടു മൂന്നംശം ചുവട്ടിൽനിന്നു ചെന്ന ശേഷം മാത്രയും അഷ്ടാശ്രമായിട്ടും; ശേഷം മണ്ടുഭാഗവും ചതുരശ്രമായിട്ടും, ചുവട്ടിലെ കണ്ഠസൂത്രത്തോളം ചുവടുഭാഗം ചതുരശ്രമായിട്ടും, ശേഷം വൃത്തമായിട്ടും, കഴിഞ്ഞ പട്ടങ്ങളോടുകൂടിയവയായിട്ടും, മനോഹരങ്ങളായ കെട്ടുകളോടുകൂടിയവയായിട്ടും, പണിചെയ്യാൻ ആരംഭിച്ചിരിക്കുന്ന ഗൃഹത്തിനു യോഗ്യങ്ങളായിരിക്കത്തക്കവണ്ണം ഉണ്ടാക്കപ്പെടുന്നു.

സ്തംഭാസ്സ്തംഭകണ്ഠായതിമിതചതുര–
ശ്രാഗ്രമാനാസ്സമസ്താ
മൂലേ വ്യാസസ്യ സാർദ്ധാനലജലധിമിതാ–
ഷ്ട്യശ്രകാഃ കണ്ഠതോ വാ
മധ്യേ കണ്ഠാന്വിതാഷ്ടാശ്രകമപി രചയേ–
ദൂർദ്ധ്വപഞ്ചാംശകേഷ്വധസ്താ–
ഷോഡശാശ്രാ വർത്തുളാ വാ ശ്രുതിപരിമിതഭാ–
ഗാശ്രകാ വാപി മൂലേ. ൩൪

തൂണുകളെല്ലാം അതിന്റെ ചുവട്ടിലുള്ള ചതുരശ്രത്തിന്റെ കണ്ടം എത്രയുണ്ടോ അത്രയും നീളത്തിൽ തലകളും,

കൊണ്ടോ ഉണ്ടാക്കിയതായിരിക്കണം. ഇതിന്റെ മൂല വിസ്താരത്തിൽ മൂന്നൊന്നുകൊണ്ടു ചുവട്ടിലും, അഗ്രവിസ്താരത്തിൽ മൂന്നൊന്നുകൊണ്ടു മുകളിലും കട്ടമയുണ്ടാക്കപ്പെട്ടിരിക്കുന്ന തൂണിനെ ഈ പാദപീഠത്തിന്മേൽ നാട്ടണം. തൂണിന്റെ രണ്ടു തലയ്ക്കലും ഉണ്ടാക്കുന്ന കട്ടമകൾ അതിന്റെ വിസ്താരത്തിന്റെ മദ്ധ്യത്തിലായിരിക്കണമെന്നും, ഈ കട്ടമകൾ ചെല്ലത്തക്കവണ്ണം ഓമയുടെയും പോതികയുടെയും മദ്ധ്യത്തിൽ തുളകൾ ഉണ്ടാക്കണമെന്നും അതിനാൽ സിദ്ധമാകുന്നു.

അവ.— ഇനി ഒരു ശ്ലോകംകൊണ്ടു പോതികയെ പറയുന്നു.

സ്തംഭാഗ്രോത്തരതാരയോഗദലവി-
സ്താരാം തദർദ്ധോല്ലസാ-
ത്രിപ്രാന്തോത്തരവിസ്തൃതിത്രിഗുണിതാ-
യാമോജ്ജ്വലാം 'പോതികാം'
സ്തംഭാഗ്രോദിതദണ്ഡമദ്ധ്യദധിസം-
പ്ല്യായാമയുക്താം ന്യസേൽ
സ്തംഭസ്യോപരി പഞ്ചമേന വിഹിതാ-
യാമാം കപചിൽ കല്പയേൽ. ൻവൃ

വ്യാ.— തൂണിന്റെ തലയ്ക്കലെ വിസ്താരവും ഉത്തരത്തിന്റെ വിസ്താരവും കൂടിട്ടുള്ളതിൽ പകുതി വിസ്താരവും, ഈ വിസ്താരത്തിൽ പകുതി കനവും, ഉത്തരവിസ്താരത്തിൽ മൂന്നിരട്ടി നീളവും ഉള്ള പോതികയെ തൂണിന്റെ മുകളിൽ വയ്ക്കണം. ചിലേടത്തു് ഈ പോതികക്കു്, സ്തംഭാഗ്രവിസ്താരമാകുന്ന ഒന്നുകൊണ്ടു മൂന്നോ നാലോ അഞ്ചോ ഒന്നു നീളം കല്പിക്കുകയും ചെയ്യും.

അവ.— പോതികയുടെ വിശേഷത്തെ പറയുന്നു.

സ്തംഭമദ്ധ്യസമവിസ്തൃതാ ന വാ
പാദമൂലവിതതാ ഗലായതിഃ

പോതികതി കഥിതാ സുശോഭനാ
വാജനാദിബഹുഭൂഷണാന്വിതാ. ൧൯

വ്യാ.— അല്ലെങ്കിൽ പോതികയ്ക്കു തൂണിന്റെ മദ്ധ്യത്തിലെ വിസ്താരത്തോളം വീതിയും, തൂണിന്റെ ചുവട്ടിലെ വിസ്താരത്തിൽ മൂന്നിരട്ടി നീളവും കല്പിക്കുകയും ചെയ്യാം. പോതിക, വാജനം മുതലായ പല അലങ്കാരങ്ങളെക്കൊണ്ടു ശോഭിതയായിരിക്കയും വേണം.

അവ.— ഉത്തരത്തിന്റെ വീതികനങ്ങളെ സാമാന്യമായി പറയുന്നു.

അംഗാദിരുദ്രാവധികൈർവ്വിഭക്തേ
സ്തംഭോച്ഛ്രയേ വിസ്തൃതിരത്ര ഭാഗാം
ഏകാംശതസ്തത്സമമംഘ്രിഹീന-
മർദ്ധോനിതം വാ ഘനമത്ര കാര്യം. ൨൦

വ്യാ.— കാൽനീളത്തെ ആറുമുതൽ പതിനൊന്നുവരെയുള്ള സംഖ്യകളിൽ ഒന്നുകൊണ്ടു പകുത്തു് അതിൽ ഒരു അംശംകൊണ്ടു് ഉത്തരവിസ്താരത്തെ കല്പിക്കണം. ഈ വിസ്താരത്തോളമോ അതിന്റെ മുക്കാലോ പകുതിയോ കനവും ഉണ്ടാക്കണം.

അവ.— ഉത്തരങ്ങളുടെ വിശേഷങ്ങളെ പറയുന്നു.

ഖണ്ഡോത്തരം ചരണവിസ്തൃതിതുല്യവിസ്താ-
രോത്സേധമുത്തമമഥാംഘ്രിഘനോനിതില്പം
പത്രോത്തരം, പാദവിഹീനഘനം കനിഷ്ഠം
രൂപോത്തരം, ഘനതതി വിപരീതതോ വാ. ൨൧

(ത. സ.)

വ്യാ.— കാൽവീതിയോടു തുല്യമായ വീതിയും, അത്രതന്നെ കനവും ആയി ഉണ്ടാക്കുന്നതു 'ഖണ്ഡോത്തര'വും, അതു് ഉത്തമവും ആകുന്നു. (ഇതിനു 'ചിപ്പാന്തി'യെന്നു പേർ) അതിൽ നാലിലൊന്നു കനം കുറഞ്ഞതു 'പത്രോത്തരം'. അതു മദ്ധ്യമം. വിസ്താരത്തിൽ പാതി കനമായിട്ടുള്ളതു 'രൂപോ

ത്താരം. അതു് അധമമാകുന്നു. അതിന്റെ വീതികനങ്ങളെ മറിച്ചുവെയ്ക്കുകയും ചെയ്യാം. അതിനെ 'ചൂഴിക'യെന്നു പറഞ്ഞുവരുന്നു.

അവ—ആരൂഢോത്തരത്തെ പറയുന്നു.

അല്പ ധാമനി ബാഹ്യമേവ മഥതി
ത്വാരൂഢമപ്യുത്തരം
വിഷ്കംഭേ തനയാൽ സ്വഗേഹവിഹിതൈ
ർയ്യോന്യാദിഭിസ്സംയുതം
വസ്വാഷ്ട്രക്ഷയുഗാംഗുലാദിഗതിമ-
ന്തസ്സ്യാദേഭിരഝ്ത ത-
ത്താവൽ സ്വോപരി,മസ്യ കണ്ഠസദൃശീ
വിഷ്കംഭപാദായതിഃ. ൧൦൨

വ്യാ—ചെറിയ ഗൃഹത്തിങ്കൽ പുറത്തെ ഉത്തരംമാത്രം മതിയാകുന്നു. വലിയ ഗൃഹങ്ങളിലാകട്ടെ, അതതു ഗൃഹത്തിനു യോഗ്യങ്ങളായ യോന്യാദിലക്ഷണങ്ങളോടുകൂടിയതായിട്ടുള്ള ആരൂഢം എന്ന ഒരു ഉത്തരത്തെ കൂടി വിട്ടത്തിന്മേൽ (കുറിക്കാലും ബന്ധികയും) വയ്ക്കണം. ഇതിനു ബാഹ്യോത്തരപ്പുറത്തുനിന്നു് എട്ടു്, പതിനാറു്, ഇരുപത്തുനാലു മുതലായ വിരലുകൾ അകത്തേക്കു ഗമനമുണ്ടായിരിക്കണം. അതു് ഒന്നിനും (ഉറയും അല്ലെങ്കിൽ തിണ്ണ) ആകുന്നു. ബാഹ്യോത്തരപ്പുറത്തുനിന്നു് ആരൂഢോത്തരത്തിനു് എത്രത്തോളം അകത്തേക്കു വലിപ്പില്ലയോ അത്രയും അതിനു് ഉയരവും ഉണ്ടായിരിക്കും. ഈ ആളിനത്തിന്റെ കണ്ഠത്തോളം വിട്ടത്തിന്റെ കുറിക്കാലിനു നീളമുണ്ടായിരിക്കണം. (വിഷ്കംഭം=വിട്ടം; എടവട്ടം എന്നും പറയും.)

അവ—ഇനി ഉത്തരങ്ങൾക്കു വാജനം (കൈത്ത) ഉണ്ടാക്കുവാനുള്ള വിധിയെ പറയുന്നു.

ഏകം ചൈവാജനം സ്വാഗകമൃജിതഘനാ-
ദ്ധ്യംശതസ്സമേധ്യം
പട്ടം തൽപ്പിഷ്ടഭാഗെന്ദ്രിഭിരഥ വസുഭ-
ക്തേ ഘനേ വാജനം തു

ബാണാംശൈശഃ കല്പയേദല്പകമപി വിധുനാ
 വാജനം ശിഷ്ടഭാഗൈഃ
പട്ടം തത്രാന്തരസ്ഥം ത്ര്യംശയുഗജവാജൈ-
 ഗസ്തു യോ നിഷ്ക്രമസ്സ്യാൽ. ൧൦൩

വ്യാ — വാജനം ഒന്നു മതിയെങ്കിൽ ഉത്തരകനത്തെ അഞ്ചായി അംശിച്ച് ഒന്നംശംകൊണ്ട് വാജനത്തെയും ശേഷം മൂന്നംശംകൊണ്ട് പട്ടത്തെയും ഉണ്ടാക്കണം. വാജനം രണ്ട് വേണമെങ്കിൽ ഉത്തരത്തിൻെറ കനത്തെ എട്ടംശിച്ച് മൂന്നുകൊണ്ട് മഹാവാജനവും, ഒന്നുകൊണ്ട് അല്പവാജനവും, നാലുകൊണ്ട് പട്ടവും ഉണ്ടാക്കണം. ഉത്തരകനത്തെ എട്ടംശിച്ച് ഓരോ അംശംകൊണ്ട് അവ രണ്ടിനും പുറപ്പാട് കല്പിച്ചുകൊൾക.

അവ — ഇനി ഒരു ശ്ലോകംകൊണ്ട് ഉത്തരവാജനങ്ങളെ മറെറാരു പ്രകാരത്തിൽ ഉണ്ടാക്കുവാനും, ഉത്തരപട്ടികയെന്ന ചിററുത്തരത്തെ വപ്പാനും പറയുന്നു.

ഉത്സേധേ വിശിഖാംശിതേ ഛദിതയതോ
 ഭൂപോത്തരേ വാജനം
ഷഡ്ഭക്തേഽല്പമിളാംശതോ ഛദിതയതോ
 ഛാ സ്യാന്മഹാവാജനം
ഏതന്നിമ്നകനം നിജാംഘ്രിരഹിതം,
 ന്യസ്യേദ്വിപഷ്ഠത്തര-
സ്യൈതത്തിര്യസമഗ്രയോഗ്രയമലോം-
 ശവ്യാന്തരാം പട്ടികാം. ൧൦൪

(ത. സ.)

വ്യാ — മുൻപറഞ്ഞ മൂന്നുവിധം ഉത്തരങ്ങളിൽ കനം കുറഞ്ഞതായ ഭൂപോത്തരത്തിന് വാജനമുണ്ടാക്കുമ്പോൾ ഉത്തരകനത്തെ അഞ്ചംശിച്ച് ഒരംശംകൊണ്ട് ഒരു വാജനം ഉണ്ടാക്കാം. രണ്ട് വാജനം വേണമെങ്കിൽ ഉത്തരകനത്തെ ആറംശിച്ച് ഒരംശംകൊണ്ട് ചെറിയ വാജനത്തെയും, രണ്ടം

ശംകൊണ്ടു വലിയ വാജനത്തേയും ഉണ്ടാക്കാം. വാജനംകഴിച്ച ശേഷമുള്ള അംശം പട്ടമാക്കേണമെന്നുള്ളതു് അർത്ഥസിദ്ധമാണല്ലോ. വാജനങ്ങൾക്കു് അതിന്റെ പൊക്കത്തിൽ മുക്കാൽഭാഗം പുറപ്പാടു വേണം. പിന്നെ ഉത്തരത്തിന്റെ മീതെ, ഉത്തരക്കനത്തോളം പൊക്കവും, ആ പൊക്കത്തിൽ പാതി കനവും ഉള്ള 'ഉത്തരപട്ടിക' എന്ന ചിററുത്തരത്തെ ഉറപ്പിച്ചു വയ്ക്കണം.

ഇനി ഗൃഹങ്ങളുടെ ഉള്ളിലുള്ള മുറികൾക്കു തട്ടിടുവാനുള്ള വിധിയെ പറയുന്നു.

ഏകാംഗുല്യൂനദീർഘോദയസ്യോപരി നിധാ-
യോത്തരേ വാജനം പ്രാ-
ക്തിര്യക്ശ്രേണ്യാശ്ചൈകാംഗുല്യുന്നതാഹസ്തതുല്യാ-
സ്ഥാസ്യ വംശാന്തരവ്യത്യാ
സംക്രാന്താ ജയന്തിസ്തദുപരി സുസമാ-
കൃത്വാ ഉത്തരവംശം
നിച്ഛിദ്രം ഛാദയേത്സൂപചിതഘനഫലകാ-
പ്രായമേണോൽപ്പലാഗ്രം. ൨൦൩

(ത. സ.)



വ്യാ—മുൻപറഞ്ഞ തുലാങ്ങളുടെ അഗ്രത്തിങ്കലെ വിസ്താരമാകുന്ന ഒണ്ണുകൊണ്ട് ഒരു ഒണ്ണോ മുക്കാൽ ഒണ്ണോ ഉയരമുള്ളതായി 'വാജനം' (വളര്) എന്ന പേരായ ഒരു അവയവത്തെ ഉത്തരത്തിന്റെ അകത്തെ അരികിൽ മീതെ, പുറത്തെ അരികിൽ ചിററുത്തരം ഉറപ്പിച്ചിരിക്കുന്നതുപോലെ ഉറപ്പിച്ചു വയ്ക്കണം. അതിന്നു് ഉത്തരത്തിന്റെ അകത്തേക്കു പുറപ്പാടുണ്ടായിരിക്കണം. ഇതു് ഉത്തരത്തിന്റെ മീതെ വാജനംപോലെ ഇരിക്കുന്നതാണ്. ഇതിന്ന 'വെള്ളഴുത്തു്' എന്നും പേരുണ്ടു്. പിന്നെ ഒരു ഒണ്ണു് ഉയരവും മുക്കാൽ ഒണ്ണു കനവും ഉള്ള തുലാങ്ങളെ ആ വെള്ളഴുത്തിന്മേൽ ചിലടത്തിൽ വയ്ക്കണം. ആ തുലാങ്ങളുടെ മുകളിൽ അവയിൽ

പാതി അളവുള്ള ‘ജയന്തി’കളെ ഉയർത്തണം. ഈ ജയന്തികൾ മോന്തായം നീണ്ടിരിക്കുന്ന ദിക്കിലേക്കു നീണ്ടിരിക്കയും വേണം. ഇവയുടെ മേലേ ഭാഗം ചെത്തി നിരപ്പുവരുത്തി അതിന്മേൽ അവിടെടുത്ത് ഉചിതമായ കനത്തോടുകൂടിയ പലകകളെ, ജയന്തികളിൽ സന്ധി വരത്തക്കവണ്ണം വിടവുകൂടാതെ നിരത്തി ഇലാങ്ങളിൽ ആണികൾ തറച്ച് ഉറപ്പിച്ചുകൊള്ളണം. ഇതിനു ‘പ്രസ്തരം’ അല്ലെങ്കിൽ തട്ട് എന്നു പേർ. (വംശം=മോന്തായം. ഉത്തരമെന്നും പറയും, ജയന്തികൾ=കണ്ണിഇലാങ്ങൾ; കഴികൾ എന്നും പറയും.)

അഥ— ഇനി ഒരു ശ്ലോകംകൊണ്ടു മോന്തായത്തെ പറയുന്നു.

പാർശ്വപ്രാപ്ലൃപാഗ്രമോഗവംശതോ
വംശാഖ്യോ ചാഗ്രധാ-
ന്യൂകതോ സോത്തരതാമധ്യോദിതാ-
സ്സ്വാംശോപ്ലുഷ്യോ ചാധവാ
അഷ്ടൗ ഷഡ്ഭാഗലതാരന്ധ്രസഹിതാ
പട്ടൈർദ്ദലപാനീപ്രവ-
ഹൃഡ്ഢ്രംശപ്രമിതൈർദ്ദപാധഗന്തേ-
ഷ്വക്താ ഖാവപോജ്ഞനാ. ഫംന്നു

വ്യാ— മോന്തായം, ഇരുപുറത്തുനിന്നും വരുന്ന കഴിക്കോലുകളുടെ തലകളിൽ കൊണ്ടിരിക്കുന്നതിനാൽ അതിനു ‘വംശം’ എന്നു പേർ പറയുന്നു. (ജന്തുക്കളുടെ നട്ടെല്ലുപോലെയാകയാൽ നട്ടെല്ലിന്റെ പേരായ ‘വംശം’ എന്ന സംജ്ഞ ചെയ്തതായിരിക്കാം.) അഗ്ര—മോന്തായം—ഉത്തരത്തിന്റെ വിസ്താരത്തിൽ മുക്കാൽ ഭാഗം പൊക്കമായ വിസ്താരത്തോടുകൂടിയതായും, ഏഴ് വിരലോ ആറു വിരലോ കനത്തോടുകൂടിയതായും, കഴിക്കോലുകളുടെ തല ചെന്നുചേരുന്നേടത്തു കഴിക്കോൽകനത്തിന്റെ മൂന്നംശമോ നാലംശമോ ഉള്ള പഴുതുകളോടും (പല്ലുംകട്ട) വാരങ്ങളോടും കൂടിയതായും ഇരിക്കണം. (അഗ്രധാന്യൂമോന്തായം)

അവ — ഇനി ഒരു ശ്ലോകംകൊണ്ടു കഴുക്കോലുകൾക്ക് ഉത്തരത്തിൽനിന്നു കീഴ്പോട്ടുള്ള ഇറത്താഴ്ചയെ (പാദത്താഴ്ച എന്ന് ആശാരിഭാഷ) പറയുന്നു.

കഴ്ക്കോലുത്തരപട്ടയോരടിയിലല്പോപാ-
ലംബം തദ്വൈചിത്ര്യതഃ
സ്യാദ്ദൈർഘ്യേ ശരഭാജിതേ ദ്വിതയതോ
യദ്വാ നന്ദഹൃതേഽബ്ധിഭിഃ
അദ്ര്യംശൈസ്ത്വഗശാംശകേ ച ഗുണതശ്-
ഭാഗൈസ്തഥാംഘ്ര്യുച്ഛ്രയ-
ത്ര്യംശാർദ്ധാംശത ഏവ വാഭിലഷിതം
ഘോരേഭശാലിതേഷ്വേവഷ്യ ഇ. ൧൩

വ്യാ — കാലുയരത്തെ അഞ്ചുകൂറിട്ട രണ്ടുഭാഗമോ, ഒമ്പതുക്കൂറിട്ട നാലുഭാഗമോ, ഏഴോ എട്ടോ കൂറിട്ട മൂന്നുഭാഗമോ, മൂന്നു കൂറിട്ട് ഒരു ഭാഗമോ, കാലുയരത്തിൽ പാതിയോ ഇങ്ങനെ ആറു വിധത്തിൽ വൈചിത്ര്യംപോലെ ഏതെങ്കിലും ഒരു പ്രകാരം ഉത്തരത്തിങ്കൽനിന്നു കഴുക്കോലുകളുടെ താഴ്ച കല്പിക്കാം.

അവ — ഇതിനുമുമ്പിൽ മോന്തായത്തെപ്പറ്റി പറഞ്ഞുവല്ലോ. ചിലേടത്തു മോന്തായത്തിന്റെ സ്ഥാനത്തു 'കൂടം' വച്ചു കഴുക്കോലുകളെ അതിന്മേൽ ചേർക്കേണ്ടതായിവരും; അതിനാൽ ഇനി രണ്ടു ശ്ലോകംകൊണ്ടു കൂടത്തിന്റെ ലക്ഷണത്തെ പറയുന്നു.

യാവന്ത്യോ വികൃതാ ലുപാഃ സ്യുരവ-
ന്ത്യശ്രാണി താവന്തി തൽ
കൂടസ്യാഥ സമസ്തവൃത്തമഥവാ
ധുത്തൂരപുഷ്പോപമം
വിസ്താരദ്വിഗുണായതം തദ്ഗ്രാം-
ശാംഘ്ര്യംശഹീനം തു വാ
യത്തത്സവ്യലുപാഗ്രനാമിതമിതി-
സ്ഥാപ്യഞ്ച വൃത്തം വിദുഃ. ൧൪

വ്യാ — കൂടത്തിങ്കൽ ചെല്ലുന്ന വികൃതലൂപകം (ചരിവുകഴുക്കോലുകൾ) ഏത്ര എണ്ണമുണ്ടോ, കൂടത്തിന് അത്രയും പട്ടങ്ങളുണ്ടായിരിക്കണം. അല്ലെങ്കിൽ കൂടം, ഏല്ലാഭാഗവും ഉരുണ്ടതായിട്ടും, ഉമ്മത്തിൻപൂവിന്റെ ആകൃതിയിലുള്ളതായിട്ടും ഇരിക്കയും ചെയ്യാം. കൂട്ടത്തിന്, അതിന്റെ വിസ്താരത്തിൽ ഒരിരട്ടിയോ, അതിൽ നാലിലൊന്നോ എട്ടിലൊന്നോ കുറഞ്ഞിട്ടുള്ളതോ ആയ നീളവും, ഏല്ലാ കഴുക്കോലുകളുടെയും കനംകൂടിയേടത്തോളം വണ്ണവുമുണ്ടായിരിക്കണം.

യോന്യാദ്യംഘ്രലകൈകസ്സമം ജലധിഷ-
ഡ്ഭാഗൈസ്ത്രിഭിർവൈഃ കല്പയേൽ
പട്ടം, തത്ര ലൂപാവിതാനതതിരു-
ച്ച്യോർദ്ധ്വായതം പട്ടതഃ
ഉർദ്ധ്വാഗ്രം നിയമേന കല്പിതമധോ-
മൂലം ച കൂടം തഥാ
സ്തംഭോസ്സ്യുർല്ലൂപാസ്തലാസ്ഥചമന്നം
വിഷ്ണംഭപാദാദയഃ.

ഫാൻ

വ്യാ — കൂടത്തിനു യോനിമുതലായുള്ള അംഘ്രലങ്ങളെക്കൊണ്ടു വരുത്തണം. അപ്രകാരംതന്നെ നാലോ ആറോ എട്ടോ തൊരകൊണ്ട് അതിനു പട്ടവുമുണ്ടാക്കണം. പട്ടത്തിൽനിന്നു മേല്പട്ടുള്ള നീളം കഴുക്കോലിന്റെ വിസ്താരത്തോളം വേണം; കൂടത്തിന്റെ മൂലം (ചുവട്,—കട) കീഴ്പട്ടായിട്ടും, അഗ്രം (തല) മേല്പട്ടായിട്ടും ഇരിക്കണം. ലൂപകം, കഴുക്കോലുകൾ, വിട്ടത്തിന്മേൽ കാരിക്കാൽ മുതലായവകളും, (നില്ക്കുന്ന സാധനങ്ങൾക്ക് എന്ന സിദ്ധാന്തം) മൂലം കീഴ്പട്ടും, അഗ്രം മേല്പട്ടുമായിരിക്കണം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ചുമരും, വിട്ടവും, കഴുക്കോലുമായിട്ടുള്ള പണിയെ പറയുന്നു.

ള്ള നീളവും വീതിയും എല്ലാററിനും തുല്യമായിരിക്കും. ഗൃഹത്തിന്റെ മൂലകളിൽ ഇറങ്ങുന്ന കോടിക്കഴുക്കോലുകൾക്കും, അവയുടെ ഇരുപുറത്തും ചരിഞ്ഞുചരിഞ്ഞ് ഇറങ്ങുന്ന ഉപകോടികൾക്കും 'വികൃതിലുപകൾ' എന്നു പേർ. അവയ്ക്കു നീളവും വീതിയും ഓരോന്നിനും ഓരോ വിധത്തിലായിരിക്കും.

അവ— ഇനി ഒരു ശ്ലോകംകൊണ്ട് അവയെ ഗൃഹത്തിന്മേൽ എങ്ങനെ കൊണ്ടുചെല്ലണമെന്നു പറയുന്നു.

കാൎയ്യാ ലുപാശ്ചോത്തരപട്ടികോൎദ്ധ്വം
കൂടാഹിതാഗ്രാ വികൃതാസ്സമസ്താഃ
പാൎശ്വാഹിതാസ്സ്യുഃ ഖലു നിൎവ്വികാരാ
നിവേശിതാഗ്രാഃ പുനരഗ്രധാമ്നാം. ൧൧൨

വ്യാ— വികൃതലുപകൾ എന്നു പറയുന്ന ചരിവുകഴുക്കോലുകളെല്ലാം ചിററുത്തരത്തിൽ വെട്ടിയിരുത്തി തല കൂടത്തിൽ കേറിയിരിക്കത്തക്കവണ്ണം യോജിപ്പിക്കേണ്ടതാകുന്നു. പ്രകൃതിലുപകൾ (നേർകഴുക്കോലുകൾ) ഗൃഹത്തിന്റെ നെടിയ പാൎശ്വങ്ങളിലുള്ള ചിററുത്തരങ്ങളിൽ വെട്ടിയിരുത്തി, തല മോന്തായത്തിൽ കേറിയിരിക്കത്തക്കവണ്ണം ചേൎക്കേണ്ടതാകുന്നു.

അവ— ഇനി നാലു ശ്ലോകംകൊണ്ടു കഴുക്കോലുകളുടെ നീളം നിൎണ്ണയിപ്പാൻ തൊട്ടെടുക്കുന്നതിനുള്ള പ്രകാരങ്ങളെ പറയുന്നു. അവിടെ മുമ്പിൽ ഒരു ശ്ലോകംകൊണ്ടു ഭുജാകോടികൎണ്ണങ്ങളെ പറയുന്നു.

സൎവ്വത്രൈഷ്വാത്ര്യശ്രേ
തിൎയ്യഗ്ഭുജഃ കല്പിതാത്ര രേഖാ യാ
സാ ഹി ഭുജാഗ്രോൎദ്ധ്വാഗ്രാ
കോടിസ്സ്യാൽ കോണഗാമിനീ കൎണ്ണഃ ൧൧൩

വ്യാ— എവിടെയും അവനവന് ഇഷ്ടംപോലെയുള്ള കണ ചതുരശ്രം വരച്ചാൽ അതിൽ ചുവട്ടിൽ വിലങ്ങത്തിൽ വരക്കുന്ന രേഖയ്ക്കു 'ഭുജ' എന്നു പേരാകുന്നു. ആ ഭുജയിൽനിന്നു മേല്പട്ടു പൊങ്ങുന്ന രേഖയ്ക്കു 'കോടി'യെന്നു പേർ. ഈ ഭു

ജാകോടികളുടെ കോണുകളിലേയ്ക്കു വലിയ്ക്കുന്ന രേഖയ്ക്കു 'കൎണ്ണം' എന്നു പേർ. ഈ സംജ്ഞ സാമാന്യമായിട്ടുള്ളതും, താഴെ പറയുന്നവയിൽ തെറ്റുവരാതെ ഓൎമ്മവെക്കേണ്ടതുമാകുന്നു.

സുശ്ലക്ഷ്ണ ഫലകാതലേ ക്ഷിതിതലേ
  വാ ഗേഹതാരാൎദ്ധമാ-
നാസ്യശ്രം, തദധോൎദ്ധ്വാപരിമിളൽ
  ക്ഷുദ്രോത്തരോൎദ്ധ്വാന്വിതം
തസ്യാധോഘനമുത്തരസ്യ ച ലുപാ-
  ലംബം ച തിൎയ്യഗ്ഗതൈഃ
സ്സൂത്രൈഃ കല്പ്യതമുത്തരോപരി ലുപാ-
  പങ്ക്തിം ച യുക്ത്യാതതഃ. ഫ.ഫര്

വ്യാ—നല്ലവണ്ണം ചെത്തി മിനുപ്പുവരുത്തിയ പലകത്തട്ടിന്മേലോ, സമനം മുതലായ യന്ത്രങ്ങളെക്കൊണ്ടു സമീകരിച്ചിട്ടുള്ള നിലത്തോ, പണിചെയ്യാൻപോകുന്ന ഗൃഹത്തിന്റെ വിസ്താരത്തിൽ പകുതി അളവായിട്ടു ഒരു ചതുരശ്രം വരയ്ക്കുക; ആ ചതുരശ്രത്തിന്റെ ഉദ്ധാരരേഖയുടെ കീഴെ ചിററുത്തരത്തിന്റെയും ഉത്തരത്തിന്റെയും പൊക്കം എത്രയുണ്ടോ അത്രയും കീഴ്പട്ടിറക്കി രണ്ടു വരകളും, അതിനു താഴെ കഴുക്കോലിനു നിശ്ചയിച്ചിരിക്കുന്ന എറാമ്പു എത്രയെന്നാൽ അത്രയും കീഴ്പട്ടിറക്കി ഒരു വരയും വരയ്ക്കുക. ഈ രേഖകളൊക്കെയും ഉദ്ധാരരേഖപോലെ വിലങ്ങത്തിലായിരിക്കണം. പിന്നെ ഈ ചതുരശ്രത്തിന്റെ താഴെ ഒടുവു വരച്ചിട്ടുള്ള ഉദ്ധാരരേഖയെ ഉത്തരസ്ഥാനത്തു കല്പിച്ചു അതിന്മേൽ കഴുക്കോലുകളുടെ പാതിയിട്ടു അടയാളപ്പെടുത്തുകയും വേണം.

അവ—ഇനി പന്തിയിടേണ്ടും പ്രകാരം പറയുന്നു.

സംഖ്യാഃ കോട്യുപകോടികാമിചികൃതാ-
  നാം യാ ലുപാനാം തതഃ-
സ്താസ്സംഖ്യാമിഷുണൈക സംഖ്യമഥിതാഃ
  കല്പ്യാസ്സു സൎവ്വത്ര ച

ഏകൈകകോട്യുപകോടികാദിവിഹിതാ-
ന്നാമന്തരാളേ പൃഥക്
തന്ത്രികാ ഗ്രഹതാരമധ്യനികടേ.
ഽപ്യേവം വിഭാഗോ മതഃ. ൫൫

വ്യാ—പിന്നെ ഇവിടെ ഉണ്ടാക്കുവാൻ ഭാവിക്കുന്ന ഗൃഹത്തിന്റെ കോടി, ഉപകോടി മുതലായ ചരിവുകഴുക്കോലുകളുടെ സംഖ്യ എത്രവേണമെന്ന നിശ്ചയിച്ച്, ആസ്സംഖ്യയെ എരട്ടിച്ച അതിൽനിന്ന് ഒന്ന കളഞ്ഞാലുണ്ടാകുന്ന സംഖ്യ എത്ര എന്ന നിർണ്ണയിക്കുക. ഇത് എല്ലായിടത്തും സാമാന്യമായിട്ടുള്ള നിയമമാണ്. ഇത് എങ്ങിനെയെന്നാൽ ചരിവുകഴുക്കോൽ രണ്ടാണെങ്കിൽ ഈ സംഖ്യ മൂന്നായിരിക്കും. കഴുക്കോൽ മൂന്നാണെങ്കിൽ സംഖ്യ അഞ്ച്; നാലാണെങ്കിൽ എഴ്; ഇങ്ങിനെ സർവ്വത്ര കണ്ടുകൊൾക. ഇനി ഈസ്സംഖ്യയിൽ കോടിയുടേയും ഉപകോടിയുടേയും എടയിൽ രണ്ടും, ഉപകോടിയുടേയും അതിനടുത്ത ചരിവുകഴുക്കോലിന്റേയും എടയിൽ രണ്ടും, ഇങ്ങിനെ ഓരോ കഴുക്കോൽപ്പഴുതിൽ ഈ രണ്ടു സംഖ്യവീതം നിശ്ചയിച്ച പകുതിയിട്ടുകൊൾക. എന്നാൽ ഗൃഹത്തിന്റെ വിസ്താരമദ്ധ്യത്തിന്ന് അടുത്ത പകുതി ഒരംശമായിട്ടു വരും. ഇതെങ്ങിനെ എന്ന് ഒരു ഉദാഹരണംകൊണ്ടു തെളിയിക്കാം. ഇഷ്ടമായ ഗൃഹത്തിന്റെ വിസ്താരം എഴുകോലെന്ന കല്പിക്കുക. അപ്പോൾ ഗൃഹവിസ്താരത്തിൽ പകുതി മൂന്നരക്കോൽ. ഈ ഗൃഹത്തിന്ന കോടിയോടുകൂടി ചരിവുകഴുക്കോൽ നാലാണെന്ന കല്പിക്കുക. ആസ്സംഖ്യയെ എരട്ടിച്ച് ഒന്ന കുറക്കുമ്പോൾ വരുന്ന സംഖ്യ എഴ്. വിസ്താരാർദ്ധമായ മൂന്നരക്കോലിനെ എഴുകൊണ്ട് അംശിക്കുമ്പോൾ ഓരോ അംശം അരക്കോൽ വീതമുണ്ടായിരിക്കും. കോടിക്കഴുക്കോലിന്റെ സ്ഥാനത്തുനിന്ന് ഈരണ്ടംശം ചെല്ലുന്നേടത്ത് ഓരോ പകുതിയിട്ട് അടയാളം കല്പിച്ചുകൊൾക. എന്നാൽ കോടിക്കഴുക്കോൽ കൂടാതെ അതിന്റെ ഇരുപാർശ്വങ്ങ

ത്തിലും മൂന്നു ചരിവുകഴുക്കോലുകളുടെ സ്ഥാനങ്ങൾ വരും. അവ കഴിച്ചു ഗൃഹവിസ്താരാൎദ്ധമായ കൂടമയ്യത്തിനടുത്തു് ഒരംശം ശേഷിച്ചുകിടക്കും. ഇതുപോലെ മറെറ കോടികൾ നിന്നും പന്തിയിട്ടുവരുമ്പോൾ അവിടേയും ഓരോ കഴുക്കോലുകളുടെ ഇടയിൽ ഇരുപതംശംവീതം കഴിച്ചു കൂടമയ്യത്തിന്റെ മറെറ ഭാഗത്തും ഒരംശം ശേഷിച്ചുവരും. അപ്പോൾ രണ്ടു കോടികഴുക്കോലുകളുടേയും ഇടയിൽ രണ്ടുഭാഗത്തും മുമ്മൂന്നുവീതം ആറു ചരിവുകഴുക്കോലുകളും അവറ്റക്കു് ഏഴ് ഇടകളും, ഓരോ ഇടയിൽ ഇരുപതംശം വീതമുള്ള പന്തികളും ശരിയായിരിക്കും. ഇതുപോലെ എല്ലാ ഗൃഹങ്ങൾക്കും കണ്ടുകൊൾക.

അവ—ഇനി ഈ ചരിവുകഴുക്കോലുകൾ ഓരോന്നിനും പ്രത്യേകം പ്രത്യേകം നീളം നിൎണ്ണയിപ്പാനുള്ള വിധിയെ പറയുന്നു.

ഇതി വികൃതിലുപാനാം പങ്‌ക്തിമാകല്പ്യ തത്തൽ-
സ്ഥിതിനിയമകൃതാങ്കോ യസ്തമാക്രാന്തകൎണ്ണഃ
നിയതകൃതലുപാലംബോദരാഷ്ടപാൎശ്വം
ഭവതി പൃഥഗമീഷാം ദീൎഘമാനം ലുപാനാം. എന്നു

വ്യാ—ഇപ്രകാരം ചരിവുകഴുക്കോലുകൾക്കു പന്തിയിട്ടു് അതതു കഴുക്കോലുകളുടെ സ്ഥാനത്തു് അടയാളം കുറിക്കുക. പിന്നെ അതതു് അടയാളത്തിങ്കലേക്കു പ്രത്യേകം ഓരോ കൎണ്ണരേഖ വരയ്ക്കുക. അങ്ങനെ വരയ്ക്കുമ്പോൾ ഗൃഹവിസ്താരത്തിൽ പകുതിയായിട്ടു മുമ്പേ വരച്ചിട്ടുള്ള ചതുരശ്രത്തിൽ ഉത്തരസ്ഥാനത്തു കല്പിച്ചിരിക്കുന്ന ഭുജാരേഖയുടേയും മോന്തായത്തുക്കായി കല്പിച്ചിരിക്കുന്ന കോടിരേഖയുടേയും അഗ്രങ്ങൾ തമ്മിൽ യോജിപ്പിച്ചു വരച്ചിരിക്കുന്ന കൎണ്ണരേഖതന്നെ നേർ കോടികഴുക്കോലിന്റെ നീളമാകുന്നതു്. ആ കൎണ്ണരേഖയുടെ നീളത്തിനൊപ്പിച്ചു് ഒരു തോണ്ണലാക്കി ആയതിനെ മുൻപേ വരച്ചിട്ടുള്ള ഭുജാരേഖമേൽകൂടി അതിന്റെ മൂലത്തിങ്കൽ

നിന്നു വലത്തുഭാഗത്തേക്കു നീട്ടിവെച്ച് അവിടെ ഒരു അടയാളം കുറിക്കുക. പിന്നെ കോടിരേഖയുടെ അഗ്രത്തിങ്കൽനിന്ന് ഈ അടയാളത്തിൽ തട്ടിച്ചുകൊണ്ട് അതിനു കിഴെ ഏറത്താഴ്ക്കു വരച്ചിട്ടുള്ള രേഖയിൽ എത്തുമാറ് ഒരു കർണ്ണരേഖ വരച്ചാൽ ആ കർണ്ണരേഖയുടെ നീളം കോടിക്കഴുക്കോലിന്റെ നീളമായിരിക്കും. പിന്നെ ഇതുപോലെ ഉപകോടി (കോടാവണ) എന്ന കോടിക്ക് അടുത്ത ചരിവുകഴുക്കോലിന്റെ സ്ഥാനത്തു കുറിച്ചിരിക്കുന്ന അടയാളത്തിങ്കൽനിന്നു കോടിരേഖയുടെ അഗ്രത്തിങ്കലേക്കുള്ള കർണ്ണദീർഘത്തെ ഭുജയാക്കി അതിന്റെ അഗ്രത്തിങ്കൽ അടയാളം കുറിച്ച് ആ അടയാളത്തിൽ തട്ടിച്ചുകൊണ്ടു കോടിയുടെ അഗ്രംമുതൽ ഏറത്താഴ്‌വരെ ഒരു കർണ്ണരേഖ വരച്ചാൽ അതിന്റെ നീളം കോടാവണക്കഴുക്കോലിന്റെ നീളമായിരിക്കും. ഇങ്ങനെ എല്ലാച്ചരിവുകഴുക്കോലുകൾക്കും തൊട്ടെടുത്തു നീളം നിർണ്ണയിച്ചാൽ അത്, അതതു ചരിവുകഴുക്കോലുകൾക്കു വെവ്വേറെ ഏറത്താഴ് മുതൽ കൂടാഗ്രം അല്ലെങ്കിൽ മോന്തായക്കാൽവായവരെയുള്ള നീളമായി വരും.

ഗ്രന്ഥകാരൻ വിവരിച്ചിട്ടുള്ളതും, 'വാസ്തുവിദ്യ' മുതലായ പൂർവ്വഗ്രന്ഥങ്ങളിൽ വിധിച്ചിട്ടുള്ളതും, യുക്തിക്കു ശരിയായിട്ടുള്ളതും ഇങ്ങനെയാണെങ്കിലും, ഈ മൂലശ്ലോകത്തിലെ പദങ്ങളുടെ അന്വയം ശരിയായി ആലോചിച്ചാൽ അതിൽ നിന്ന് ഈ അർത്ഥം വിശദമാകുമെന്നു തോന്നുന്നില്ല.

മേൽപ്പറഞ്ഞ വിധം ഗൃഹവിസ്താരത്തിൽ പകുതി അളവായിട്ടുള്ള ഒരു ചതുരശ്രം പലകമേലോ നിലത്തോ വരച്ചു ശരിയാക്കുവാൻ വളരെ പ്രയാസമുള്ളതിനാൽ നാലോ ആറോ വിരൽ ചതുരശ്രത്തിൽ മട്ടത്തിന്റെ പുറത്തോ മറ്റോ ആ പലകമേലോ ഒരു തളം വരച്ച് അതിന്മേൽ പന്തിയിട്ടു കർണ്ണം വരച്ചു തൊട്ടെടുത്ത് അളന്നുകൊണ്ട്, ത്രൈരാശികപ്രകാരം ആവശ്യമുള്ള ഗൃഹത്തിന്റെ കഴുക്കോലുകളുടെ

ഞ്ജ്യശ്രം മണ്ഡകസ്യ പ്രതതിമിതമഥാ-
കല്പ്യ തൽകർണ്ണമർദ്ധീ-
കൃത്യ ന്യസ്യേൽ ഭുജായാമഥ വികൃതലുപാ-
പങ്ക്തിമത്രൈവ കുര്യാൽ
തത്തൽകർണ്ണപ്രമാണം ഖലു വികൃതലുപാ-
നാം പൃഥഗപിസ്ഥിതിസ്സ്യാൽ
പാർശ്വ കാര്യം ധ്വജാദിത്രയമപി ച വിതാ-
നം ച ലംബം ച സൂത്രം. ൨൨൫

വ്യാ. നേർമ്മഖകഴുക്കോലിന്റെ വീതിയോടു തുല്യമായിട്ട് (ഒരു പലകമേലോ നിലത്തോ) ഒരു ചതുരശ്രം വരയ്ക്കുക. പിന്നെ ആ ചതുരശ്രത്തിന്റെ കർണ്ണരേഖ വരച്ച്, അതിന്റെ പാതി നീളത്തിൽ ഒരു തോതുണ്ടാക്കി, ആ തോതിനെ ആ ചതുരശ്രത്തിന്റെ ഭുജാരേഖയിൽക്കൂടി നീട്ടി വയ്ക്കുക. പിന്നെ ആ ഭുജാരേഖയിൽത്തന്നെ ചരിവുകഴുക്കോലുകളുടെ പങ്ക്തിയിട്ട് അതതിന്റെ സ്ഥാനത്ത് അടയാളം കുറിക്കുക. ആ അടയാളങ്ങളിൽ തട്ടുമാറ് ഓരോ കർണ്ണരേഖ വരച്ചാൽ അതതു കർണ്ണരേഖയുടെ നീളംതന്നെ അതതു ചരിവുകഴുക്കോലുകളുടെ വീതിയാകുന്നതു് എന്നറിഞ്ഞുകൊൾക. ഈ ചതുരശ്രത്തിന്റെ മൂലയോടുമൂലയിട്ട് തട്ടുന്ന കർണ്ണരേഖയുടെ നീളത്തോളം കോടിക്കഴുക്കോലിന്റെ വീതി; അതിനടുത്ത കർണ്ണരേഖയുടെ നീളം കോടിവണയെന്ന ഒന്നാമത്തെ ചരിവുകഴുക്കോലിന്റെ വീതി; അതിനടുത്തതു രണ്ടാമത്തേതിന്റെ വീതി; ഇങ്ങനെ മറ്റെല്ലാറ്റിനും കണ്ടുകൊൾക. (ഇവിടെ മൂലശ്ലോകത്തിൽ "തൽകർണ്ണമർദ്ധീകൃത്യ ന്യസ്യേൽ ഭുജായാം" എന്നുള്ള വാക്യത്തിന്റെ പ്രയോജനമെന്തെന്നു് മനസ്സിലാകുന്നില്ല.) പിന്നെ മേൽപറഞ്ഞപ്രകാരം കഴുക്കോലുകളുണ്ടാക്കുവാനായി ശരിയാക്കി ചെത്തിവച്ചിരിക്കുന്ന കഴുപ്പലകകളുടെ രണ്ടു പാട്ടിലും നെടുനീളത്തിൽ ധ്വജരേഖയും (കോടിനൂലും) പാർശ്വരേഖകളും, വിലങ്ങത്തിൽ ലം

ബാഹുരേഖയും (ശൂലവരയും) വിതാനരേഖയും ഇങ്ങനെ അഞ്ചു രേഖകളെ വരയ്ക്കുന്നു.

അവ—ഇനി രണ്ടു ശ്ലോകംകൊണ്ട് ആ രേഖകളെ വരപ്പാൻ പറയുന്നു; അവിടെ ആദ്യശ്ലോകംകൊണ്ടു നീളത്തിലുള്ള മൂന്നു രേഖകളെ വരയ്ക്കുന്ന പ്രകാരം പറയുന്നു.

വ്യാസേ ദ്വാരാംശിന്യധോർദ്ധ്വപ്രമിതമുപരിബാഹ്യോ-
ന്നോന്നിതം കല്പയിത്വാ
മദ്ധ്യേ സൂത്രം ധ്വജാഖ്യം വിരചയതു തഥാ
പാർശ്വയോരേവ സമന്താൽ
ആദ്യംശിന്യപ്യധസ്താദനലമിതമുദ-
ധ്യന്മിതം ചോർദ്ധ്വഭാഗം
യദ്വാ ബാണാംശിതേഽഗ്നിപ്രമിതമുപരിഷ-
ഡ്ഢോന്മിതം ചാപ്യധസ്താൽ. ൨൦

വ്യാ—കഴുക്കോലുകളുടെ വീതി എത്രയെന്നാൽ അതിനെ ഒമ്പതായിട്ടംശിച്ച്, താഴത്തെ ഭാഗം നാലംശവും മുകളിലെ ഭാഗം അഞ്ചംശവുമായി കല്പിച്ച്, കഴുപ്പലകകളുടെ രണ്ടു പാട്ടിലും നീളത്തിൽ നടുവേ കൊടിനൂൽ വരയ്ക്കണം. അല്ലെങ്കിൽ വിസ്താരത്തെ ഏഴംശിച്ച്, താഴെ മൂന്നംശവും മേലെ നാലംശവും കല്പിച്ചിട്ടും, അഥവാ വിസ്താരത്തെ അഞ്ചംശിച്ച്, മൂന്നംശം മുകളിലും രണ്ടംശം കീഴിലും കല്പിച്ചിട്ടും കൊടിനൂൽ വരയ്ക്കണം.

അവ—ഇനി ശൂലം വിതാനവും വരപ്പാൻ പറയുന്നു.

കൃത്വാ വേദാംശലോഷ്ഠ്യൂർദ്ധ്വകമപിലപാ-
പാർശ്വയോർമ്മദ്ധ്യസൂത്ര
താഭ്യാം ശൂലാഗ്രകർണ്ണാവപരമിഹ വിതാ-
നം ച ലംബം ച വിദ്യാൽ
സർവ്വത്രൈതദ്വിധേയം ഭേദമപി വലയ-
സ്ഥാനകൂടപ്രസാദ-
സ്ഥാനേഷ്വപ്യത്രതൃപ്പണ്ണാനിയമപദേ-
ഷ്വപ്രലംബാന്തതോഽപി. ൨൧

വ്യാ—മേൽപ്രകാരം കൊടിമരവും പാൾപരമ്പുകളും വളച്ചിട്ടുള്ള കഴുക്കോലുകളുടെ ഒന്നു പാട്ടിലും നാലു വിരൽ പ്രമാണത്തിൽ ഒരു ചതുരശ്രം വരച്ച്, ആ ചതുരശ്രത്തിന്റെ കോണുകളിൽ തട്ടിച്ചു രണ്ടു കർണ്ണരേഖകൾ വരച്ചാൽ അവ, ലംബരേഖ (തൂക്കം) യും വിതാനരേഖയും ആയിട്ടു വരും എന്നറിഞ്ഞുകൊൾക. പിന്നെ കൂടസ്ഥാനം അല്ലെങ്കിൽ മോന്തായസ്ഥാനം എന്ന അവസാനത്തിങ്കലും, വളകൾ, ഉത്തരങ്ങൾ, വാമട, ഇവയുടെ സ്ഥാനങ്ങളിലും ഇപ്രകാരം തൂക്കം വിതാനവും എല്ലാ കഴുക്കോലുകളുടേയും രണ്ടുപാട്ടിലും വരച്ചുകൊള്ളണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വളകളുടെ പ്രമാണത്തെ പറയുന്നു.

മനുയവചതുരശ്രം മധ്യശ്രേഷ്ഠം തത്ര തു പി-
ണ്ഡയയവപരിവൃദ്ധ്യാ ത്ര്യംഗുലാന്തം ക്രമേണ
വലയമിതി മുനീന്ദ്രൈഃ ഷഡ്വിധം ശംസിതം തേ-
ഷ്വപി ച വിഹിതമുച്ചൈശ്ചിത്ര്യതൽ കല്പനീയം ॥

വ്യാ—വളകൾ, പതിനാലു തോരയോ ഒന്നു വിരലോ ചതുരമായിട്ടും, അതിൽനിന്നു ഈരണ്ടുതോര വീതം കൂട്ടി മൂന്നു വിരൽ ചതുരംവരെ ആറു വിധത്തിൽ കൊള്ളാമെന്നു മുനിശ്രേഷ്ഠന്മാരാൽ വിധിക്കപ്പെട്ടിരിക്കുന്നു. അവയിൽവച്ച് അവിടവിടെ കഴുക്കോലുകളുടെ വലിപ്പത്തിനു തക്കവണ്ണം വൈചിത്ര്യംപോലെ വളകളുടെ വലിപ്പം കല്പിക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാമടയുടെ വിതികനങ്ങളെ വിധിക്കുന്നു.

വിസ്താരേ പുനരത്ര കന്യ മഗധാ
മേകേ മസാദ്ധ്യഷ്ടമി-
ഗ്ഭാഗൈശ്ശോത്തരതാരതോംഘ്രിരഹിതം
വാമ്ര്യംശിതേഷ്വന്യശേഷകൈഃ

വിസ്താരേ പ്രകരോതു നീവ്രഫലക-
സ്യൈതത്ത്രിഭാഗം ഘനം
വിസ്താരേ ശരഭാജിതേപി ച ഘനം
ചോത്സേധം പ്രകുര്യാൽ ക്വചിൽ. ൧൨൩

വ്യാ—ഉത്തരത്തിന്റെ വീതിയെ പത്തുകൂറിട്ട് ആറോ, ഏഴോ, എട്ടോ, പത്തോ കൂറുകളെക്കൊണ്ടോ, ഉത്തരവീതിയിൽ നാലിലൊന്നു കുറച്ചിട്ടോ, ഉത്തരവീതിയെ ഏഴ് കൂറിട്ട മൂന്നംശംകൊണ്ടോ വാമടക്ക വീതി കല്പിക്കാം. ഇപ്രകാരത്തെ വഴിയിൽ ഏതുപ്രകാരം വീതി കല്പിച്ചാലും ആ വീതിയിൽ മൂന്നിലൊന്നോ, വീതിയെ അഞ്ചംശിച്ച രണ്ടംശമോ കനവും കല്പിക്കാം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാമട കൊത്തുംവണ്ണമുള്ള വിധിയെപ്പറയുന്നു.

നീവ്രവ്യാസേ ശരാംശീകൃത തദ്ദ്വയതഃ
പട്ടമംശം തലം ച
ചോത്സ്യാംശകേന പട്ടം പരമപി ച വിധേ-
യം തഥാ ഷഡ്വിഭക്തേ
ചോത്സ്യം തസ്യാംശപട്ടം ത്രിഭിരപി ച തലം
സ്യാദധഃ പട്ടമേക-
നൈവം വാ നാഗഭക്തേ ജലനിധിഗമള്ള-
ത്ര്യംശൈഃ കല്പനീയം. ൧൨൪

വ്യാ—വാമടയുടെ വിസ്താരത്തെ അഞ്ചംശിച്ചാൽ രണ്ടംശംകൊണ്ടു മേലെപ്പട്ടവും, രണ്ടംശംകൊണ്ടു തളവും, ഒരംശംകൊണ്ടു കീഴെപ്പട്ടവും, അല്ലെങ്കിൽ വാമടവിസ്താരത്തെ ആറംശിച്ചാൽ രണ്ടംശംകൊണ്ടു മേലെപ്പട്ടവും, മൂന്നാംശംകൊണ്ടു തളവും, ഒരംശംകൊണ്ടു കീഴെപ്പട്ടവും, അഥവാ വാമടവിസ്താരത്തെ എട്ടംശിച്ചാൽ മൂന്നംശം മേലെപ്പട്ടവും നാലംശം തളവും ഒരംശം കീഴെപ്പട്ടവും ഇങ്ങനെ മൂന്നുപ്രകാരത്തിൽ കല്പിക്കാം.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു കഴുക്കോലുകളിന്മേൽ വാമട വെട്ടി ഇരുത്തുവാനുള്ള വിധി പറയുന്നു.

നീവ്രവ്യാസേ വിഭക്തേ ശരഗിരിനവഭി-
 സ്ത്ര്യംശതോ വഹ്നിഭാഗം
നീവ്രസ്ഥാനാദ്വിതാനാദുപരി തദുചിതം
 കോടികണ്ഠാദ്ധ്വനാത്ര
നീത്വാ നീവ്രം ലുപാസ്യ സ്വാന്തമിഹ വിധിനാ
 ധൂളീസംശോധയോഗ്യം
കൃത്വാ വായവ്യഹോമാദ്യുപഹിതഹൃദയഃ
 കാന്തളിഃ കീലയേത്താൻ. ൭൨

വ്യാ — വാമടയുടെ വിസ്താരത്തെ അഞ്ചോ ഏഴോ ഒമ്പതോ അംശിച്ചാൽ എല്ലാററിലും അതതിന്റെ മൂന്നംശകം, വാമട ഇരുത്തേണ്ടുന്ന സ്ഥാനത്തു കഴുക്കോലുകളിന്മേൽ വച്ചിട്ടുള്ള വിതാനരേഖയിൽനിന്നു മേല്പട്ട് കോടികണ്ഠമാർഗ്ഗത്തിൽക്കൂടി (അതായത് വിതാനരേഖയിൽ നിന്നു മേല്പട്ടു പൊകുന്നതു് എത്രയോ അതിനെ കോടിയെന്നും വിതാനരേഖയെ ഭുജയെന്നും കല്പിച്ച് ആ ഭുജകോടികളുടെ അഗ്രങ്ങളിൽ തട്ടിച്ച് ഒരു കണ്ഠരേഖ വരച്ച് ആ രേഖയിൽക്കൂടി എന്നു സാരം.) മാററിയിട്ട് അവിടെ കഴുക്കോലുകളിന്മേൽ വെട്ടിയിരുത്തണം. അങ്ങനെ വാമട വയ്ക്കുന്നതു്, നല്ല പൊഴുതുനോക്കി വിധിപ്രകാരം ആചാര്യൻ ധൂളീസംശോധയോഗ്യമായ വായവ്യഹോമാദികളെ ചെയ്ത് ഏററവും ചിത്താവധാനത്തോടുകൂടി ശില്പികളെക്കൊണ്ട് ആണിവച്ചുതറപ്പിക്കയും വേണം. ഈ ക്രിയയെ വാസ്തുവിദ്യാദിഗ്രന്ഥങ്ങളിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതു നോക്കുക.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു പട്ടികകളെ പറയുന്നു.

തത്ര സപ്തശരീഷ്വേവസ്സ്യുഃ കൃതാ
പട്ടികാവിതതി, രേകസമ്മിതൈഃ

തദ്ഘനം, ഘനപദോനമന്തരം
സന്ധയിത ച ലുപാസ്യ കീലകൈഃ. ൧൨൩

വ്യാ— പട്ടികകൾക്കു പതിനെഴുതോരം വീതി വേണമെന്നു പൂർവ്വാചാര്യന്മാർ വിധിച്ചിരിക്കുന്നു. അതിന്റെ കനം ഒമ്പതു തോരം വേണ്ടതാകുന്നു. പട്ടികകൾ തമ്മിലുള്ള അന്തരം (അകലം—വിടവു്) പട്ടികയുടെ കനത്തിൽ നാലിലൊന്നു കുറഞ്ഞിരിക്കണം. പട്ടികകളെ കഴുക്കോലുകളുടെ മുതുകിൽ ആണി തറച്ചു് ഉറപ്പിക്കുകയും വേണം.

അവ— ഇനി ഒരു ശ്ലോകംകൊണ്ടു് അപിധാനം എന്ന അവസാനത്തെ പറയുന്നു.

ശിരഃപ്രദേശസ്ത്വപിധാനമുക്തം
വേശ്മാസ്യപശ്ചാസ്യമധോമുഖം സ്യാൽ
മാസ്യം ത്വഗേഹാർദ്ധപദോന്നിതം ത-
ദ്വിസ്താരമാദ്യംശഘനാൽ ഘനം ച. ൧൨൪

വ്യാ— ഗൃഹമാകുന്ന പുരുഷന്റെ ശിരസ്സ് അപിധാനം (അവസാനം) ആകുന്നു. അതിനാൽ അതിനെ കമഴ്ത്തിവെക്കേണ്ടതാകുന്നു. (ഉത്തരം മുതലായതു മലർത്തി വയ്ക്കണമെന്നു കൂടി ഇതുകൊണ്ടു സിദ്ധിക്കുന്നു.) അതിന്റെ വീതി, ഗൃഹത്തിന്റെ തറപ്പൊക്കത്തിൽ പാതിയോ മുക്കാലോ കൊള്ളാം. കനം പാദുകത്തിന്റെ പൊക്കത്തിൽ പാതിയോ മുക്കാലോ വേണ്ടതാകുന്നു.

അവ— ഇനി ഗൃഹങ്ങൾക്കു ഭിത്തി കെട്ടി മുറികൾ തിരിക്കേണ്ടതിലേക്കു ദ്വാരങ്ങൾ ആവശ്യമാകകൊണ്ടു ദ്വാരവിധി പറയുന്നു. അവിടെ അങ്കണത്തിലേക്കുള്ള ദ്വാരത്തെ മുമ്പ പറയുന്നു.

ശേഷവ്യാസഗജാംശകദ്വ്യമിഹിരമേ
ദേശേഷ്വദ്വിബാഹ്വാംശകൻ
കൃതപാദന്തശ്ച ഗഹിശ്ച കല്പിതസിരാ-
ദ്വിന്യസ്തയോഗസൃത

ദ്വാ ന്ന്യങ്കണഗേഹമദ്ധ്യസിരയോ-
ർമ്മദ്ധ്യസ്ഥമദ്ധ്യാന്ത്യതോ-
മദ്ധ്യാദംഗുലകല്പിതാഗമവയോ
യോന്നിനി പൃഷ്ഠാദിതഃ. ൧൮൭

വ്യാ—പുരകൾക്കു ഭിത്തിവണ്ണം അധികം വേണമെങ്കിൽ ആപ്പുരകളുടെ വിസ്താരത്തിൽ എട്ടിലൊന്നു കല്പിക്കാം. അപ്പോൾ ഭിത്തിവണ്ണത്തോളം കട്ടിളക്കാലിന്നു വീതിയുണ്ടാക്കുവാൻ സാധിക്കാതെ വന്നേക്കാം. അങ്ങിനെ വരുമ്പോൾ ഭിത്തിവണ്ണത്തെ പന്ത്രണ്ടംശിച്ച് ഏഴംശം അകത്തേക്കും അഞ്ചംശം പുറത്തേക്കും വച്ച് ഒരു സൂത്രമിട്ടു കട്ടിളക്കാലിന്റെ വീതിയുടെ മദ്ധ്യം ആ സൂത്രത്തിൽ വരുമാറും, അങ്കണമദ്ധ്യസൂത്രങ്ങളും ഗൃഹമദ്ധ്യസൂത്രങ്ങളും തമ്മിലുള്ള അന്തരത്തിന്റെ നടുവിൽ ദ്വാരമദ്ധ്യം വരുമാറും കിഴക്കിനി മുതലായ ഗൃഹങ്ങൾക്ക് അങ്കണത്തിലേക്കുള്ള പ്രധാനദ്വാരങ്ങളെ വച്ചുകൊൾക; ആ ദ്വാരങ്ങളുടെ ഉയരത്തിന് അംഗുലംകൊണ്ടു ചുറ്റു കല്പിച്ച് ആയാധിക്യവും, നല്ല വയസ്സും, അഭിവൃദ്ധിയോനിയും വരുത്തുകയും വേണം.

അവ—ഇനി പുറത്തേക്കുള്ള ദ്വാരത്തെ പറയുന്നു.

ആശാഗ്രപ്രതിസൂത്രമേഷിനി ഗൃഹേ
ഷഷ്ഠേഽഥവാ സപ്തമേ
സൂത്രേ ദ്വാരമഥാപരം വിതനയാ-
ദ്ദ്ബാലസ്യ സവ്യാർദ്ധകേ.
പ്രാദക്ഷിണ്യവശേന തദ്വിഹിതയോ-
ന്ന്യായാദിഭിസ്സംയുതം
നൈചക്യഭേദേ നിർഗ്ഗമേത്ര തു കവാ-
ടോ വാമപാദാശ്രിതഃ ൧൮൮

വ്യാ—കിഴക്കിനിമുതലായ ഗൃഹങ്ങൾക്ക് അതതു ഗൃഹത്തിന്റെ ദീർഘത്തെ പത്തായി പകുത്താൽ ആറാമത്തെ സൂത്രത്തിലോ, പന്ത്രണ്ടായി പകുത്താൽ ഏഴാമത്തെ

സൂത്രത്തിലോ മദ്ധ്യം വരുമാറു പുറത്തേക്കുള്ള ദ്വാരങ്ങളെ വയ്ക്കണം. ഇങ്ങനെ വയ്ക്കുന്നതു പ്രദക്ഷിണമായിട്ടു വരമ്പോൾ അതാതു ഗൃഹങ്ങളുടെ ഇടത്തെ പാതിയിലായി വരികയും വേണം. എല്ലാ ഗൃഹങ്ങളുടേയും മുഖം അങ്കണത്തിലേക്കാകകൊണ്ടു കിഴക്കിനിയുടെ ദ്വാരം പാതിക്കു തെക്കോട്ടു നീങ്ങീട്ടും തെക്കിനിയുടേതു പടിഞ്ഞാട്ടു നീങ്ങീട്ടും പടിഞ്ഞാറ്റിനിയുടേതു വടക്കോട്ടു നീങ്ങിയിട്ടും വടക്കിനിയുടെ കിഴക്കോട്ടു നീങ്ങിയിട്ടും വരും. ഈ ദ്വാരങ്ങൾക്കും അതാതിന്റെ പറയപ്പെട്ടിരിക്കുന്ന യോനിയും, ആയാധിക്യവും, വയോഗുണവും ഉണ്ടായിരിക്കേണം. അതിനു വാതിൽ ഒററക്കതകായിട്ടാണെങ്കിൽ അതു പുറത്തേക്കിറങ്ങുമ്പോൾ ഇടത്തെ കട്ടിളക്കാലിന്മേൽ വരുമാറു വയ്ക്കുകയും വേണം.

ടീക —ഇനി രണ്ടു ശ്ലോകംകൊണ്ടു കട്ടിളയുടെ ദ്വാരനീളം മുതലായതിനെ പറയുന്നു.

കർണ്ണാൽ സർവ്വഗൃഹേഷു ദൈർഘ്യവശതോ-
നാംശൈശ്ശശിതേന്ദ്രൈസ്ത്രയൈർ
ദ്വാരോത്സേധമഥൈകഭാഗരഹിതം
വിസ്തീർണ്ണമാത്മാർദ്ധതഃ.
ത്ര്യംശൈസ്സ്വംശസമാധിപാദമഥവാ-
സ്തീർണ്ണേ സ്യാദ്ദ്വാരമാനേ
വിസ്താരാർദ്ധഘനേന ഭംഗമപരം-
ഗാഢത്വേ ച മൂലാഗ്രയോഃ. (ത. സ) എന്നും

വ്യാ...എല്ലാ ഗൃഹങ്ങൾക്കും അതതിന്റെ കാലകണത്തെ ഏഴോ എട്ടോ ഒമ്പതോ ആയിട്ടംശിച്ചതിൽ ഒരംശം കളഞ്ഞു ശേഷം കട്ടിളകൾക്കു ദ്വാരനീളം കല്പിക്കാം. ആ ദ്വാരനീളത്തിൽ പാതി വിസ്താരവും ആവാം. കട്ടിളക്കാലുകളുടെ വീതി സ്തംഭവിസ്താരത്തോളമോ അതിൽ നാലൊന്നുകൂടിയോ പകുതി കൂടിയോ ആയിരിക്കണം. കട്ടിളക്കാലുകൾ പുറത്തെ അരികിൽ വാജനങ്ങളെക്കൊണ്ടു രംഗി

വ്യാ—സ്തംഭാഗ്രവിസ്താരമാകുന്ന ഒന്നിന്റെ നാലിലൊന്നോ എട്ടിലൊന്നോ കനവും, ഈ കനത്തോളവും പോരവിസ്താരത്തിൽ പകുതിയോളവും കൂടിയ വീതിയും, ചുവട്ടിലും തലകളിലും കട്ടയും ഉള്ളതായി നല്ല ഉറപ്പോടുകൂടിയതായ രണ്ടു വാതിലുണ്ടാക്കണം. കനത്തിൽ ഇരട്ടി വീതിയും, സ്തനാദികളായ അലങ്കാരങ്ങളും ഉള്ളതായ സൂത്രപട്ടികയെ എടത്തുഭാഗത്തുള്ള കതകിന്മേൽ അതിന്റെ പകുതി വീതി കയറിയിരിക്കത്തക്കവണ്ണം തറച്ചിരിക്കുകയും വേണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു സൂത്രപട്ടികയെത്തന്നെ പറയുന്നു.

പോരവ്യാസാബ്ധിബാണേനാദ്ര്യവനിധരളകം-
    ഗാംശൈകൈകാംശനീവ്രാ-
വ്യാസാ വ്യാസാർദ്ധപാദോനിതബഹളമിതാ
    പോരതുല്യായതിർവ്വാ.
കർത്തവ്യാ സൂത്രപട്ടീജപലാശമരഫി-
    സ്രാദികൈരജസ്തനാഢ്യാ
മുക്താദാമാദിപത്മസ്ഥിതമഹിതരമാ-
    കൃഷ്ണവിഘ്നേശയുക്താ. ൧൩൩

വ്യാ—പോരവിസ്താരത്തെ നാലുമുതൽ എട്ടുവരെയുള്ള സംഖ്യകളെക്കൊണ്ടംശിച്ച ഒരംശം കനവും അത്രതന്നെ വീതിയും ഉള്ളതായിട്ടോ അല്ലെങ്കിൽ വീതിയിൽ പാതിയോ മുക്കാലോ കനമുള്ളതായിട്ടോ പോരനീളത്തോളം നീളമുള്ളതായും മൂന്ന്, അഞ്ച്, ഏഴ് മുതലായി ഒറ്റപ്പെട്ട മുലകളോടും മുത്തുമാല മുതലായവയോടും, താമരപ്പൂവിൽ ഇരിക്കുന്ന ലക്ഷ്മീദേവി, ശ്രീകൃഷ്ണൻ, ഗണപതി എന്നീ മൂർത്തികളുടെ രൂപങ്ങളോടും കൂടിയതായും ഇരിക്കുന്നതായ സൂത്രപട്ടികയെ ഉണ്ടാക്കണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വാതിലുകളുടെ അവയവങ്ങളേയും അലങ്കാരങ്ങളേയും പറയുന്നു.

ഉദ്ധ്വാധഃക്രമണകാർഗ്ഗളസന്ധിപാല-
പ്രക്ഷേപണീയവലയാന്യപി പത്രകാണി.
തിര്യഞ്ച്യധോപി പുടകാൎത്ഥവകുട്മലാനി
സശ്രീമുഖേന്ദുശകലാനി കവാടയോസ്സ്യുഃ. [illegible] (ത. സ)

വ്യാ — വാതിലുകൾ രണ്ടിനും, മുകളിലും താഴത്തും തിരികുറ്റികളും, തഴുതുകൾ, താക്കിഴകൾ, സൂത്രപട്ടിക, ചീപ്പ്, വട്ടക്കണ്ണി, കീഴ്മേലായിട്ടും വിലങ്ങത്തിലായിട്ടും തകിടുകൊണ്ടുള്ള കെട്ടുകൾ, പോളകൾ, പൂക്കൾ, പൂമൊട്ടുകൾ (മൊട്ടും മലരുമായിട്ടുള്ള ആണികൾ) ശ്രീഭഗവതിയുടെ മുഖത്തോടുകൂടിയ ചന്ദ്രക്കലകൾ എന്നിവയെല്ലാം ഉണ്ടായിരിക്കണം.

അവ — ഇനി കട്ടിളവാതിലുകൾക്കുള്ള മരത്തിന്റെ നിയമത്തെ പറയുന്നു.

യോഗേ കവാടേ വിഹിതൈകമേക-
സമുത്ഥമേവ സർവ്വസമൃദ്ധയേ ച.
തതോഽന്യഥാ സ്യാജ്ജനിതാംഗനാനാം
ദുശ്ശീലതാ സ്യാന്ന ച മിശ്രിതേഷു. [illegible]

വ്യാ — കട്ടിളയും വാതിലുകളും, അതിനു വിധിക്കപ്പെട്ടിരിക്കുന്ന മരങ്ങളിൽ ഏതെങ്കിലും ഒരു ജാതി മരംകൊണ്ടു തന്നെ ഉണ്ടാക്കപ്പെട്ടതായാൽ സർവ്വസമൃദ്ധിയെ ചെയ്യുന്നതാകുന്നു. കട്ടിളയും വാതിലുകളും ഭിന്നജാതിമരങ്ങളെക്കൊണ്ടുണ്ടാക്കപ്പെട്ടതായിരുന്നാൽ ആ ഗൃഹത്തിലുള്ള സ്ത്രീകൾക്കു ദുശ്ശീലത സംഭവിക്കുന്നതാകകൊണ്ട് അങ്ങനെ ചെയ്യുന്നതു് ഇഷ്ടമായിട്ടുള്ളതല്ല.

അവ — വാതിലുകളുടെ സ്വഭാവത്തെ പറയുന്നു.

വിദ്യാൽ കവാടാവിഹ മാതൃപുത്ര്യൌ
വാമേ തു മാതാ ത്വപരത്ര പുത്രീ.
മാതുഃപ്രത്യഗ്രഹം ഖലു സൂത്രപട്ടി-
രേകഃ കവാടോ യദി വാമതോഽയം. [illegible]

വ്യാ— ഇരട്ടക്കതകായിട്ടുള്ള വാതിലുകളിൽ ഒന്നു മാതാവും മററതു പുത്രിയുമാകുന്നു. അവയിൽ ഏടത്തുഭാഗത്തുള്ളതു മാതാവും മറ്റുഭാഗത്തുള്ളതു പുത്രിയുമാണ്. മാതാവായിട്ടുള്ളതിന്മേൽ സൂത്രപട്ടിക തറക്കേണ്ടതാകുന്നു. വാതിൽ ഒററയാണെങ്കിൽ അതു് ഏടത്തുഭാഗത്തായിരിക്കണം.

അവ— ഇനി രണ്ടു ശ്ലോകംകൊണ്ടു് 'അരമ' എന്ന താക്കീഴമതികത്തെ പറയുന്നു.

ഭാഗോച്ചവത്യധിനായകഭാഗതസ്സ്യാൽ
കാഷ്ഠാരമായതി, ദ്വാരായതിബാണഭാഗഃ.
അംഘ്ര്യംശതോഽപി വിതതിർബ്ബഹളം ച മധ്യാ-
ന്മധ്യം വ്യതീത്യ കലയേത കവാടപൃഷ്ഠേ. ൱൩൬

വ്യാ— വാതിലിന്റെ നീളത്തിൽ മൂന്നിലൊന്നോ നാലിലൊന്നോ അഞ്ചിലൊന്നോ താക്കീഴമതികത്തിനു നീളമുണ്ടായിരിക്കണം. നീളത്തിൽ അഞ്ചിലൊന്നോ നാലിലൊന്നോ അതിനു വിസ്താരവും കനവും വേണം. ഇതിന്റെ മദ്ധ്യത്തെ വാതിലിന്റെ നീളത്തിന്റെ മദ്ധ്യത്തിൽനിന്നു് അല്പം കീഴ്പ്പട്ടോ മേല്പട്ടോ നീക്കി വാതിലിന്റെ പിൻഭാഗത്തു തറയ്ക്കയും വേണം.

തത്സന്ധിതശ്ചോർദ്ധ്വമധസ്സ്വതക്ഷ്ണ-
പ്രമാണരൂപാം കബളീം പ്രകല്പയേൽ.
ഉദക്പാർശ്വഗം തത്ര തു പുത്രികാഗതം
ചാധോർദ്ധ്വഗം മാതൃകവാടസംഘടിതം. ൱൩൭

വ്യാ— ആ താക്കീഴമതികത്തിന്റെ മേലും കീഴും രണ്ടു് അറുപ്പുണ്ടാകണം. ആ അറുപ്പുകളുടെ വിസ്താരം താക്കീഴ (തഴുതു) യുടെ വിസ്താരത്തോളവും താഴ്ച താക്കീഴയുടെ കനത്തോളവും ആയിരിക്കണം. മേലെയുള്ള താക്കീഴ വലത്തെ കതകിന്മേലും കീഴെത്തേതു് ഇടത്തെ കതകിന്മേലും വരത്തക്കവണ്ണം മതികത്തിന്റെ അറുപ്പുകളിൽവെച്ചു തറച്ചുകൊൾകയും വേണം.

വ്യാ—ഗൃഹങ്ങളുടെ തറ പടുപ്പാനുള്ള വിധി മുൻപെ പറഞ്ഞിട്ടുണ്ടല്ലൊ. അതുപ്രകാരം തറ പടുത്തു കഴിഞ്ഞാൽ തറയ്ക്കുമേൽ ഉത്തരംവരെയുള്ള ഇടയിൽ മരംകൊണ്ടു നിരക്കുകയോ, കല്ല്, ഇഷ്ടികമുതലായതുകൊണ്ടു ഭിത്തി കെട്ടുകയോ വേണ്ടുന്നേടത്തു മുൻപറഞ്ഞ പ്രകാരം അതതു ഘടനങ്ങളിൽ കട്ടിളവച്ചു തറപ്പുറത്തു വേദികയുണ്ടാക്കണം. വേദികയുടെ ഉയരം, മുൻവിധിച്ചിട്ടുള്ള സ്തംഭത്തിൻെറ ചുവട്ടിലെ വിസ്താരത്തോളമോ, സ്തംഭത്തിൻെറ ഉയരത്തെ ആറോ ഏഴോ എട്ടോ അംശിച്ച് ഒരംശത്തോളമോ, പടിയുടെ ഉയരത്തോളമോ, അതിൽ ഒന്നരയോ രണ്ടോ മൂന്നോ ഇരട്ടിയോ ഉണ്ടായിരിക്കണം. പിന്നെ ആ വേദികയുടെ മേലെ, മരങ്ങൾക്കു പറഞ്ഞിട്ടുള്ള വിസ്താരത്തിൽ പാതിയോ മുക്കാലോ സമമോ വിസ്താരമുള്ളവയും ഇരട്ടപ്പെട്ടവയും ആയ കല്ലുകളോടും ഉത്തരം വളര കപോതം മുതലായവയോടും കൂടി ചുററും ഭിത്തി കെട്ടുകയും ചെയ്യണം.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു വേദികയുടെ പുറപ്പാടിനെ പറയുന്നു.

പത്രമാനവശതോംഘ്രിവൃദ്ധ്യാ.
വേദികാവിഹിതനിഷ്ക്രമണം സ്യാൽ.
സാർദ്ധയുഗ്മമഥനാദ്രിമിതൈർവ്വാ-
ംഘ്രൈർവ്വിഹിതഭൂതലംബോൽ. ൫൪൨

വ്യാ—ഉത്തരത്തുങ്കൽനിന്നു പത്രമാനംപോലെ അംഘ്രിവൃദ്ധികൊണ്ടു വേദികക്കു വിഹിതമായ പുറപ്പാടു കല്പിക്കണം. ആപ്പുറപ്പാടു രണ്ടരവിരലോ മൂന്നു വിരലോ ഏഴു വിരലോ ആക്കുകയും ചെയ്യാം. ഈ വേദികക്കു അരഞ്ഞാൺപടി എന്നും, നിരപ്പടി എന്നും പറയുന്നു.

അവ—വേദിക പണിയുന്നതിൽ സാധനഭേദത്തെക്കുറിച്ചുള്ള മതഭേദത്തെ പറയുന്നു.

സാലൈർവ്വേദ്യൈവവേദീതി ച കഥിചിദ്ദശ-
ന്തീഷ്ടകാശ്മശിലാദ്യൈ-
ർവ്വൈക്ഷൈർവ്വാ, ഭിന്നജാതൈരപി ച വിരചിതം
ദൃശ്യതേ ക്വാപി പൂർവ്വൈഃ.
അന്തർന്നാഹേന യോന്യന്വിതമവനിവിധൌ
ഗർഭഗേഹോക്തരീത്യാ
ദ്വാരം തൽപാദകോർദ്ധ്വം ന്യസ്യതു ച തദധ-
സ്താൽ പ്രത്യഗ്ഗർഭഗേഹേ. ഹർമ്മ-

മ്യം—ഇഷ്ടക, മണ്ണ്, കല്ല്, മരം എന്നിവയിൽവച്ച് ഭിത്തിയുണ്ടാക്കുന്നതു് ഏതു സാധനംകൊണ്ടോ അതേസാധനംകൊണ്ടുതന്നെ വേദികയുമുണ്ടാക്കിക്കൊള്ളണം എന്നു ചില ആചാര്യന്മാർ സിദ്ധാന്തിക്കുന്നു. എന്നാൽ വേദികയും ഭിത്തിയും വെവ്വേറെ സാധനങ്ങളെക്കൊണ്ടുതന്നെ പണ്ടുള്ളവർ ഉണ്ടാക്കീട്ടുള്ളതായി ചിലേടത്തു കാണപ്പെടുന്നുണ്ട്. വേദിക കരിങ്കല്ലും, ഭിത്തി വെട്ടുകല്ലുമായിട്ടും, വേദിക കല്ലും, ഭിത്തി മരവും ആയിട്ടും കാണപ്പെടുന്നു എന്നു സിദ്ധാന്തം. ഉള്ളിലെ ചുററുകൊണ്ടു യോനി വരുത്തിയുണ്ടാക്കുന്ന അറ, കിടപ്പുമുറി മുതലായവകൾ ഗർഭഗൃഹത്തിനു പറഞ്ഞപോലെ കല്പിച്ചുകൊള്ളണം. ഗർഭഗേഹം എന്ന നിലയറയ്ക്കു് അവയുടെ അധിഷ്ഠാനം താഴ്ത്തി ഉള്ളിൽ യോന്യാദികളെല്ലാം വരുത്തി അതിന്റെ പാദുകത്തിന്മേൽ വാതിൽ വയ്ക്കണം. അധിഷ്ഠാനത്തിന്റെ പടികൾ കീഴെ ദ്വാരം അവസാനിക്കുകയും വേണം. പടിയും പാദുകവും മുറിയരുതെന്നു സിദ്ധാന്തം.

ഭാഷ—ഇനി ഒരു ശ്ലോകംകൊണ്ടു ഇലാംഗം, ഇരുകം മുതലായവയെ ഉണ്ടാക്കുന്നതിൽ ഒരു സാമാന്യനിയമം പറയുന്നു.

യുഗ്മാസ്സ്യുഃ പാദസംഖ്യാ പാദയസ്സ്യുഃ,
സർവ്വാസ്സ്വായുഗ്മാഃ ഖലു പങ്ക്തയസ്സ്യുഃ.
ഗേഹാനിട്ടികാദ്യാധികാരേഷ്വൽ
പാദാന്തരാസ്സ്വപ്പ വിനാശദോ ഹൽ!! ഹർത്.

വ്യാ — ജ്വലാങ്ങളും, തൂണുകളും, കഴുക്കോലുകളും മുതലായവ എണ്ണപ്പെട്ടിരിക്കുന്നു. അവയുടെ പംക്തികളെല്ലാം ഒറ്റപ്പെട്ടും വരണം. തൂണുകളുടെ ഇടയിലുള്ള കാൽപ്പംക്തികൾ, ഇഷ്ടദീർഘവിധിയിൽ പറഞ്ഞിരിക്കുന്ന കോലിന്റെ സംഖ്യയിൽ ഏറിയിരിക്കരുതു്. (ആറുകോലിൽ കവിഞ്ഞും, രണ്ടുകോലിൽ കുറഞ്ഞും ഇരിക്കരുതെന്നു സാരം) ഇങ്ങനെ വന്നാൽ നാശത്തെ ചെയ്യുന്നതാകുന്നു എന്നു പൂർവ്വാചാര്യന്മാർ പറയുന്നു. "അയുഗ്മാഃ പങ്‌ക്തയസ്തത്ര ഗൃഹാണാം ശോഭനാഃ സ്മൃതാഃ നിർദ്ദിഷ്ടകരതോഽധികാ നാശായ പരികീർത്തിതാഃ തദാധിക്യം വിനാ ശയ്യാ പാദപങ്‌ക്തേർന്നശസ്യതേ" എന്നു വാസ്തുവിദ്യ.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു നടുമുറ്റമുള്ള മുല്ലത്തറയുണ്ടാക്കുവാനുള്ള വിധി പറയുന്നു.

ത്യക്ത്വാഽയാമതു മധ്യാങ്കണസമുദയാക്
തച്ചതുഷ്ഷഷ്ടികാദ്യം
കൃത്വാ പ്രാക്കാദ്യമേകം ത്ര്യംശമുദഗമം
ഉത്തരേ വ്യത്യയാദ്വാ
തന്മധ്യേ മല്ലികാകുട്ടിമമിഹ നിഗമാ-
ശ്രം ധ്വജോന്നം സമോന്നസ-
ധായാമം പാദഹീനോച്ഛ്രയമിദമുപപീ
ഠാദിമൽ ഗേഹവിത്ത്വാ. ഫ.ര.

വ്യാ — നടുമുറ്റത്തിന്റെ വിസ്താരം കഴിച്ച് അധികമുള്ള ദീർഘത്തെ തെക്കും വടക്കും സമം നീക്കി നടു ചതുരശ്രമായി കല്പിച്ച് ആ ചതുരശ്രത്തെ അറുപത്തു നാലായി ഖണ്ഡിച്ച് കിഴക്കുനിന്ന് ഒരു ഖണ്ഡവും, വടക്കുനിന്നു രണ്ടു ഖണ്ഡവും നീക്കി പിന്നത്തെ ഖണ്ഡത്തിൽ മദ്ധ്യം വരത്തക്കവണ്ണം മുല്ലത്തറയുണ്ടാക്കണം. അല്ലെങ്കിൽ കിഴക്കുനിന്നു രണ്ടു ഖണ്ഡവും വടക്കുനിന്ന് ഒരു ഖണ്ഡവും നീക്കി പിന്നത്തെ ഖണ്ഡത്തിൽ മദ്ധ്യം വരത്തക്കവണ്ണവും ഉണ്ടാക്കാം.

വ്യാ—ഒരു പുരമാത്രം ഉണ്ടാക്കുന്നുവെങ്കിൽ തെക്കിനിയുണ്ടാക്കണം. പുര രണ്ടു വേണമെങ്കിൽ തെക്കിനിയും പടിഞ്ഞാറ്റിനിയും കൂടി വേണം. മൂന്നെങ്കിൽ ഇവ രണ്ടും വടക്കിനിയും കൂടി വേണം. നാലു പുരയും ഉണ്ടാക്കുമ്പോൾ ഇവ മൂന്നും കിഴക്കിനിയും കൂടി കൊള്ളാം. കിഴക്കിനിയായിട്ടുണ്ടാക്കുന്ന ഗൃഹം ധ്വജയോനിയായിരിക്കണം. തെക്കിനിക്കു സിംഹയോനി വേണം. നിർവ്വാഹമില്ലെങ്കിൽ ധ്വജയോനിയും കൊള്ളാം. വടക്കിനിക്കു ഗജയോനി വേണം. അത്യാവശ്യത്തിങ്കൽ ധ്വജസിംഹങ്ങളും കൊള്ളാം. പടിഞ്ഞാറ്റിനിക്കു വൃഷയോനിയായിരിക്കണം. ധ്വജസിംഹഗജങ്ങളും എടുക്കാം.

അവ—ഇനി ഒരു ഭാഗംകൊണ്ടു മൂന്നു കെട്ടുകളായിട്ടു പണിയുന്ന ഗൃഹങ്ങളുടെ ഗുണദോഷങ്ങളെ പറയുന്നു.

പ്രാക്ശാലാരഹിതം, ഗൃഹത്രികമഹോ
 സുക്ഷേത്രമൃദ്ധിപ്രദം
ചുല്ലി ദക്ഷിണമന്ദിരേണ രഹിതം
 തദ്വിത്തഹാനിപ്രദം.
ധ്വാംസഃ പശ്ചിമശാലയാ വിരഹിതം
 പുത്രക്ഷയാർത്തിപ്രദം
സൌമ്യോനം ച ഹിരണ്യനാഭമിതി ത-
 ദ്വിത്തപ്രദം സർവ്വദാ ൭൪൧

വ്യാ—കിഴക്കിനി കൂടാതെ മറ്റു മൂന്നു കെട്ടുകളുമുണ്ടാക്കിയാൽ ആ ഗൃഹത്തിന്നു ‘സുക്ഷേത്രം’ എന്നു പേരാകുന്നു. അതു സർവ്വസമൃദ്ധിയെ ഉണ്ടാക്കും. തെക്കിനി കൂടാതെ മറ്റവ മൂന്നുമുണ്ടാക്കിയാൽ അതിന്നു ‘ചുല്ലി’ എന്നു പേർ. അതു ധനനാശത്തെ ചെയ്യും. പടിഞ്ഞാറ്റിനിയൊഴിച്ചു മറ്റുള്ളവ മൂന്നുമുണ്ടാക്കിയാൽ ആ ഗൃഹത്തിന്നു ‘ധ്വാംസം’ എന്നു പേരാകുന്നു. അതു സന്താനനാശത്തെയും, ശത്രുപീഡ

ദയയും ചെയ്യും. വടക്കിനിയൊഴികെ മറ്റുമൂന്നു ഗൃഹങ്ങളു മുണ്ടാക്കിയാൽ അതിന്നു 'ഹിരണ്യനാഭി' എന്നു പേരാകുന്നു. അതു് എല്ലാനാളും ധനസമൃദ്ധിയെ ഉണ്ടാക്കും.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു രണ്ടുകെട്ടുകളായിട്ടുണ്ടാകുന്ന ഗൃഹങ്ങളുടെ ഗുണദോഷങ്ങളെ പറയുന്നു.

പ്രാക്പാശ്ചാത്യവിഹീനകേ കലഹദ-
　　മേകം ച കാചാഭിധേ
യാമ്യോദഗ്ഗൃഹിതേഽർത്ഥസിദ്ധിരുദിതാ
　　സിദ്ധാർത്ഥകാഖ്യേ ചുല്ലികേ!
പ്രശമിഭചിതയോന്നിതേ ക്രമശോ-
　　മൃത്യും ഭയം വിഗ്രഹം
ചാർത്ഥാപ്തിം പ്രവദന്ത്യതഃ ക്രമശോ-
　　ത്ര്യാശ്യാദികം കല്പയേൽ　　　　ഹര്വ്യ

വ്യാ — കിഴക്കിനിയും പടിഞ്ഞാറ്റിനിയും കൂടാതെ മറ്റുള്ള രണ്ടുകെട്ടുകളും ഉണ്ടാക്കിയാൽ അതിന്നു 'കാചം' എന്നു പേരാകുന്നു. അതിൽ വസിക്കുന്നവൎക്കു കലഹവും ഭയവും ഫലം. തെക്കിനിയും വടക്കിനിയും കൂടാതെ മറ്റുള്ള രണ്ടും ഉണ്ടാക്കിയാൽ അതിന്നു 'സിദ്ധാൎത്ഥം' എന്നു പേർ. അതിന്നു ധനലാഭം ഫലം. കിഴക്കിനിയും തെക്കിനിയുമില്ലാതെ മറ്റേവ രണ്ടുമുണ്ടാക്കിയാൽ മരണവും, തെക്കിനിയും പടിഞ്ഞാറ്റിനിയുമില്ലാതെ മറ്റുരണ്ടു കെട്ടുകളുമുണ്ടാക്കിയാൽ ഭയവും, പടിഞ്ഞാറ്റിനിയും വടക്കിനിയും ഒഴികെ മറ്റേവ രണ്ടുമായാൽ കലഹവും, വടക്കിനിയും കിഴക്കിനിയും ഒഴിച്ചു തെക്കിനിയും പടിഞ്ഞാറ്റിനിയുമുണ്ടാക്കിയാൽ ധനലാഭവും ഫലം. അതിനാൽ തെക്കിനി മുതലായ ഗൃഹങ്ങളെ ക്രമത്താലെ ഉണ്ടാക്കേണ്ടതാകുന്നു.

അവ — ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹങ്ങളുടെ പത്രമാനത്തെ വിധിക്കുന്നു.

സർവ്വത്രോത്തരബാഹ്യപാർശ്വവിഹിതാൽ
ഖംഭാൽ ബഹിഃകുട്ടിമ-
ന്യാഷ്ടാഷ്ടാംഗുലനിഷ്ക്രമായ ഉദിത-
സ്സൽ പത്രമാനം വിദുഃ!
യദ്വാ തദ്ദ്വിഗുണം ച തത്ത്രിഗുണിതം
വാ തദ്വിദ്വയം, തഥൈ-
വാവാച്യന്തരയോഃ ഷഡംഗുലമതോ
ഖണ്ഡം പ്രതിച്യാം കപചിൽ

താല്പര്യം — എല്ലാടവും ഉത്തരപ്പുറത്തുനിന്നു തെക്കു് എട്ടു വിരൽ പുറപ്പാട് വേണമെന്നു പറയപ്പെട്ടിരിക്കുന്നതിന്നു പത്രമാനമെന്നു പേരാകുന്നു. അല്ലെങ്കിൽ ആ പുറപ്പാട് പതിനാറു വിരലോ ഒരു കോലോ ആക്കിക്കൊള്ളാം. (ഇതിനെ കോലായം എന്നും, കോലിറയം എന്നും പറയാറുണ്ടു്.) ഈ പത്രമാനം തെക്കിനിക്കും വടക്കിനിക്കും ആറുവിരലും, പടിഞ്ഞാറ്റിനിക്ക് പന്ത്രണ്ടുവിരലും ചിലേടത്തു് എടുത്തുവരുന്നു. ഇതിൽനിന്നു പത്രമാനത്തിന്റെ ആകെച്ചുറ്റു നോക്കുമ്പോൾ ഇഷ്ടയോനി വരത്തക്കവണ്ണം എടുക്കാമെന്നു സിദ്ധമാകുന്നു. ഇങ്ങനെ നടപ്പും കാണുന്നുണ്ടു്.

ഇവിടെ ചില ഗ്രന്ഥങ്ങളിൽ താഴെ എഴുതുന്ന പ്രകാരം ഒരു ശ്ലോകവും കൂടി കാണുന്നുണ്ടു്.

തൽ പത്രമാനമസമം ച സമം ച ബാഹ്യേ-
ഷ്വന്തശ്ച തദ്വിഹിതയോനികനാഥയുക്തം!
മർത്ത്യാലയേഷു വിഹിതം, സുരമന്ദിരേഷ്വ-
ഹാരപ്രദീപനിലയേഷു ച ഗോപുരേഷു

താല്പ:— മനുഷ്യാലയത്തിൽ ആ പത്രമാനം നാലുകെട്ടായിട്ടുള്ള ഗൃഹങ്ങളിൽ അകത്തു് അങ്കണത്തിലും, പുറത്തും സമമായിട്ടോ സമമല്ലാതെയോ വിധിക്കപ്പെട്ട യോനി വരത്തക്കവണ്ണം ചുറ്റുകല്പിച്ചു് എടുത്തുവരുന്നു. ദേവാലയത്തിൽ പുറമ്പലത്തിന്നും വിളക്കുമാടത്തിന്നും ഗോപുരത്തെ

ന്നും ഇതുപോലെ തന്നെ ചെയ്തുവരുന്നു. ഈ വിധിയനുസരിച്ചും സാധാരണ നടപ്പു കാണുന്നുണ്ട്.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു നാലുകെട്ടായിട്ടുള്ള ഗൃഹങ്ങളുടെ അങ്കണത്തെ വിധിക്കുന്നു.

പ്രോക്തം ഗേഹചതുഷ്കപാദുകബഹി-
ർഭാഗം ബഹിര്യാങ്കണം
തുങ്ഗശ്രം ധ്വജയോനികം യമധരാ-
ശാംശാർദ്ധപായാമകം
മൃത്യുശ്വപ്യധിനാഗരന്ധ്രദിനനാ-
ഡാഷ്ടദ്വിസംഖ്യൈർഹലൈ-
രേകദ്വിത്രികരൈസ്തഥൈവ ച ഗുണ-
വ്യാസാദിഭിർവ്വായതിഃ. ൧൩൦

വ്യാ—നാലുപുരയുമടങ്ങുന്നേടത്തു് അവ നാലും കൂടുന്നേടം ഒരു കെട്ടിന്റെ പാദുകപ്പുറത്തുനിന്നും അതിന്റെ എതിർഭാഗത്തുള്ള കെട്ടിന്റെ പാദുകപ്പുറംവരെയുള്ള സ്ഥലത്തിനു് അങ്കണമെന്നു വിദ്വാന്മാരാൽ പറയപ്പെട്ടിരിക്കുന്നു. അതു ചതുരശ്രവും ധ്വജയോനിയും തെക്കുവടക്കു നീളമേറിയതും ആയിരിക്കണം. ഈ അങ്കണത്തിനു് ഒന്നോ, രണ്ടോ, നാലോ, എട്ടോ, ഒമ്പതോ, പന്ത്രണ്ടോ, പതിനാറോ വിരലുകളും ഒന്നോ, രണ്ടോ, മൂന്നോ കോലുകളോ വിസ്താരത്തെക്കാൾ ദീർഘം ഏറിയിരിക്കണം. അല്ലെങ്കിൽ ഗുണവിസ്താരംകൊണ്ടും ദീർഘവിസ്താരങ്ങളെ കല്പിക്കാം.

അവ—ഇനി ഏതാനും ചില ശ്ലോകങ്ങളെക്കൊണ്ടു ശാലാഭേദങ്ങളെ വിധിക്കുന്നു. അവിടെ മുമ്പുതന്നെ ഒരു ശ്ലോകംകൊണ്ടു് അവയുടെ സാമാന്യസ്വരൂപത്തെ പറയുന്നു.

ചതസൃഷ്വത്ര തു ദിക്ഷു ഗേഹാനി ച പൃഥക്-
കോണാലയാന്യപ്യമീ-
ത്യക്ത്വാന്യേഷു ഗൃഹാണി മുനിഭിഃ
സംസ്ഥാനഭിന്നാന്യഥ

ഏതാന്യേവ ച മാനനാമവശതഃ
　　പഞ്ചപ്രകാരാണി സ-
ന്ത്യേതേഷാം ക്ഷിതലാദിലക്ഷണവിധൌ
　　മാനാനി താന്യേവ ച. ൧൭

വ്യാ.— അത്ര-തു- ഇവിടെ (ഈ കേരളദേശത്തിൽ) ആകട്ടെ. 'തു' ശബ്ദം വിശേഷത്തെ കാണിക്കുന്നതിനാൽ ഈ ശാലാനിർമ്മാണവിഷയത്തിൽ വിശേഷമുണ്ടെന്നു സൂചിപ്പിച്ചിരിക്കുന്നു. കിഴക്കുമുതലായ നാലു ദിക്കുകളിലും വെവ്വേറെ നാലു ദിഗ്ഗൃഹങ്ങളും, അഗ്നികോണു മുതലായ നാലു കോണുകളിലും നാലു കോൺഗൃഹങ്ങളും ഇങ്ങനെ മനുഷ്യർക്ക് എട്ടു ഗൃഹങ്ങൾ മുനികളാൽ വിധിക്കപ്പെട്ടിരിക്കുന്നു. പിന്നെ ഈ ശാലകൾതന്നെ ആകൃതിഭേദംകൊണ്ടും അളവിന്റെ വ്യത്യാസംകൊണ്ടും വെവ്വേറെ പേരുകളോടുകൂടി അഞ്ചു വിധത്തിലുള്ള ശാലകളായിട്ടും ഭവിക്കുന്നു. ഇവയെല്ലാം രണ്ടാമത്തെ നിലകളുണ്ടാകുമ്പോൾ അളവും പേരും ഭൂതലത്തിനു കല്പിക്കപ്പെട്ടതുതന്നെ ആയിരിക്കുകയും ചെയ്യും.

അവ.— ഇനി ഒരു ശ്ലോകംകൊണ്ടു 'ഭിന്നശാല'യെ വിധിക്കുന്നു.

ശാലാസ്സ്വന്യോന്യഭിന്നാ നിജവിഹിതഗതി-
　　വ്യാസയോന്യാദിയുക്താഃ
പര്യ്യൽപത്രമാനാവധി വിഹിതലസൽ-
　　പാദകാ 'ഭിന്നശാലാഃ'
സർവ്വാസ്സ്യുർ വിശേഷാദവനിസൃതഹിതാഃ
　　കോണവേശ്മപ്രഹീണാ-
സ്തത്രാപി പ്രാങ്മുഖം കേതുജമപി ച ഗൃഹാ-
　　യാദിമൽ കല്പനീയം. ൧൮

വ്യാ.— തങ്ങളിൽതങ്ങളിൽ കൂടാതെ വേർവിട്ടും, താനിക്കുതന്നിക്കു വിധിച്ചിരിക്കുന്ന ഗമനം, വിസ്താരം, യോനി മുതലായവയോടുകൂടിയും നാലുഭാഗത്തും പത്രമാനത്തോളം ഉ-

ണ്ടാക്കപ്പെട്ടിരിക്കുന്ന പാദകത്തോടുകൂടിയും ഉണ്ടാക്കപ്പെടുന്ന ശാലകൾ 'ഛിന്നശാലകൾ' ആകുന്നു. കോൺഗൃഹങ്ങളില്ലാത്തവയായ ഈ ഛിന്നശാലകൾ എല്ലാ വൎണ്ണങ്ങൾക്കും കൊള്ളാം. ബ്രാഹ്മണൎക്കു വിശേഷിച്ചും നല്ലതാകുന്നു. അവിടെയും അങ്കണം ധ്വജയോനിയായിട്ടും, ആയാധിക്യം മുതലായ നല്ല ഗുണങ്ങളുള്ളതായിട്ടും കല്പിക്കപ്പെടേണ്ടതാകുന്നു.

അവ— ഇനി ഒരു ശ്ലോകംകൊണ്ടു പ്രകരണവശാൽ പ്രസ്താവിക്കപ്പെട്ടതായ ഗമനത്തെ വിധിക്കുന്നു.

സൂത്രൈഃ പ്രാങ്കണഗേഹമദ്ധ്യവിദിതൈ-
രന്യോന്യവിദ്ധൈൎയ്യദി
തൽഗേഹസ്ഥിതപുത്രപൌത്രവിലയ-
സ്തസ്മാൽ ഗൃഹാണാം ക്രമാൽ
കൎത്തവ്യം ഗമനം പ്രദക്ഷിണതയാ
പ്രാഗാദിതോ വഹ്നിരാ-
മ്രാദ്രീഷ്വംഗുലകൈസ്സ്വയോനിസഹിതൈ-
രാചാൎയ്യകേ വായവൈഃ. ഗമനം

വ്യാ— അങ്കണത്തിന്റെ മദ്ധ്യത്തിൽകൂടി തെക്കുവടക്കും കിഴക്കുപടിഞ്ഞാറും ഉള്ള രണ്ടു സൂത്രങ്ങളും കിഴക്കിനി മുതലായ ദിഗ്ഗൃഹങ്ങളുടെ മദ്ധ്യത്തിൽകൂടിയുള്ള സൂത്രങ്ങളും തങ്ങളിൽ വേധിച്ചാൽ ആ ഗൃഹത്തിൽ വസിക്കുന്നവൎക്കു പുത്രപൌത്രാദിസന്താനനാശം ഭവിക്കും. അതിനാൽ കിഴക്കിനി മുതലായി നാലു ഗൃഹങ്ങൾക്കും ക്രമത്താലെ മൂന്നു്, ഒമ്പതു്, ഏഴു്, അഞ്ചു് ഇങ്ങനെ തന്റെ തന്റെ യോനിയോടുകൂടിയിരിക്കുന്ന അംഗുലങ്ങളെക്കൊണ്ടു പ്രദക്ഷിണമായിട്ടു ഗമനമുണ്ടാക്കണം. അതെങ്ങനെയെന്നാൽ കിഴക്കിനിയുടെ മദ്ധ്യം അങ്കണമദ്ധ്യസൂത്രത്തിൽനിന്നു മൂന്നംഗുലം തെക്കോട്ടു നീക്കണം. തെക്കിനിയുടെ മദ്ധ്യം അങ്കണമദ്ധ്യ

ത്തിൽ തെക്കുവടക്കുള്ള സൂത്രത്തിൽനിന്ന് ഒമ്പതംഗുലം പടിഞ്ഞാറോട്ടു നീക്കണം. പടിഞ്ഞാറ്റിനിയുടെ മധ്യം അങ്കണമധ്യസൂത്രത്തിൽനിന്ന് ഏഴംഗുലം വടക്കോട്ടു നീക്കണം. വടക്കിനിയുടെ മധ്യം അങ്കണമധ്യസൂത്രത്തിൽനിന്ന് അഞ്ചംഗുലം കിഴക്കോട്ടു നീക്കണം. ഇങ്ങനെ ഗമനാംഗുലങ്ങളെക്കൊണ്ടു നീക്കുവാൻ കഴിവില്ലാതെ വന്നാൽ അത്രയും തോരകളെക്കൊണ്ടും നീക്കാവുന്നതാണ്. ഇവിടെ പറഞ്ഞ ഗമനാംഗുലത്തിന്റെ സംഖ്യ, മൂന്നിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ അതതു ദിഗ്യോനിസംഖ്യ ശേഷിക്കുന്നതുകൊണ്ടാണ് ഇവയെ 'സ്വായാദിസഹിതങ്ങൾ' എന്നു പറഞ്ഞിട്ടുള്ളത് എന്നറിഞ്ഞുകൊൾക.

അവ ...എല്ലാ വർണ്ണങ്ങൾക്കും കൊള്ളാവുന്നതായ ഭിന്നശാലയെ മുമ്പേ വിധിച്ചിട്ട്, ഇനി ഒരു ശ്ലോകംകൊണ്ടു ബ്രാഹ്മണർക്ക് യോഗ്യമായ ഭിന്നച്ചതുശ്ശാലയെ വിധിക്കുന്നു.

ദിഗ്ഗേഹാനി തഥാങ്കണം ച വിധിവത്
കൃത്വാഥ കോണാലയം
സിംഹോക്ഷദ്വിപകേതുയോനിവിഹിതം
ചാഗ്ന്യാദികം കല്പയേത്
നേഷ്ടം വഹ്നിജമത്ര ഭൂസുരഗൃഹേ
സർവ്വം തദന്യച്ഛുഭം
മിത്രേ ദക്ഷിണപശ്ചിമേ പുനരുദക്
പ്രാച്യേ ച ഗേഹേ മിഥഃ.

ഭാഷ്യം— തെക്കിനി മുതലായ ദിഗ്ഗൃഹങ്ങൾ നാലും അങ്കണവും മുൻപറഞ്ഞ വിധിപ്രകാരം ഉണ്ടാക്കണം. പിന്നെ അഗ്നികോണിൽ സിംഹയോനിയായിട്ടും, നിരൃതികോണിൽ വൃഷയോനിയായിട്ടും, വായുകോണിൽ ഗജയോനിയായിട്ടും, ഈശകോണിൽ ധ്വജയോനിയായിട്ടും കോൺഗൃഹങ്ങൾ നാലും ഉണ്ടാക്കണം. എന്നാൽ ബ്രാഹ്മണർക്കുള്ള ഗൃഹത്തിൽ അഗ്നികോൺഗൃഹം ഉണ്ടാക്കരുത്. മറ്റവ മൂ

ന്നും ഉണ്ടാക്കാം. എന്തെന്നാൽ തെക്കിനിയും പടിഞ്ഞാറ്റിനിയും തങ്ങളിലും വടക്കിനിയും കിഴക്കിനിയും തങ്ങളിലും ബന്ധുക്കളാകുന്നു. അതിനാൽ അവയിൽ ഒന്നിനു വല്ല അശുദ്ധിയും സംഭവിച്ചാൽ മറ്റതിനും ആ അശുദ്ധി ബാധിക്കും എന്നു കല്പിച്ചിട്ടാകുന്നു. "ശുദ്ധാദിസ്മൃതികാദിനാം പ്രവേശസ്പൃഷ്ടിസംഭവാത്। ഏകശാലായനത്വേ ച വർജ്ജയേത് ഭ്രംസലാഘവം" എന്നു 'വാസ്തുവിദ്യ'യിലും, "ദക്ഷിണം ചൈവ പാശ്ചാത്യം മിഥോ മിത്രഗൃഹം ഭവേത്। തഥാ പൂർവ്വോത്തരഗൃഹം മിത്രമന്യോന്യമേവ ച തൽക്ഷപ്രവിഷ്ടേ ചൈകസ്മിൻ ബന്ധുരാപ്പുഷ്ടചിൽഭവേൽ തസ്മാദന്യഗൃഹേ വാസം മോചയേത്തു കർമ്മണഃ" എന്നു 'മനുഷ്യാലയലക്ഷണം' എന്ന ഗ്രന്ഥത്തിലും ഉള്ള വചനങ്ങളിൽനിന്ന് ഇത് സ്പഷ്ടമാകുന്നു.

അവ — ഇങ്ങനെ ദിഗ്ഗൃഹങ്ങളേയും കോണ്ഗൃഹങ്ങളേയും വേർതിരിച്ചു നോക്കുമ്പോൾ അവയുടെ എടയിൽ വരുന്ന അന്തരാളങ്ങളെ ഒരു ശ്ലോകംകൊണ്ടു പറയുന്നു.

ദിക്കോണാലയമദ്ധ്യകാനി ച ഭവ-
ന്ത്യഷ്ടാന്തരാളാനി തത്-
ബാഹുല്യം ത്വ ധനക്ഷയായ ഹി ഭവേ-
ത്ത്വല്പതാ വ്യാധയേ
ഉത്കൃഷ്ടിത്തിവിദ്വാമധ്യമാദേഥിതാ
തൽ പാദതഃ പ്രായശോ
ന്യൂനം ശേഷതനാംശതോധികതരം
ചിത്യംഘ്രലക്ഷ്യോദിതം. ൧൭൭

വ്യാ — മുൻപറഞ്ഞപ്രകാരം ദിഗ്ഗൃഹങ്ങളും കോണ്ഗൃഹങ്ങളും ഉണ്ടാക്കുമ്പോൾ അവയെ തങ്ങളിൽ വേർപെടുത്തുന്നതായിട്ട് എട്ട് അന്തരാളങ്ങളുണ്ടാകുന്നതാകുന്നു. അവ അധികം വലുതായാൽ ധനനാശവും ഏറെച്ചുരുങ്ങിയാൽ വ്യാധിയുമുണ്ടാകും. അന്തരാളങ്ങളില്ലാഞ്ഞുകൊണ്ടു കാലിന്നു

ഇടമില്ലാതെ ദിൿഗൃഹങ്ങളുടെയും കോൺഗൃഹങ്ങളുടെയും ഭിത്തികൾ തമ്മിൽ കേറി മുട്ടിപ്പോയാൽ മരണം ഫലം. അതിനാൽ ഗൃഹദീൎഘത്തിൽ ആറിലൊന്നിൽ ഏറിട്ടും രണ്ടോ മൂന്നോ അംഗുലത്തിൽ കുറഞ്ഞിട്ടും അന്തരാളങ്ങൾ ഉണ്ടാകരുതു്.

അ. വ.— ഇനി ഒരു ശ്ലോകംകൊണ്ടു ക്ഷത്രിയൎക്കു യോഗ്യമായിട്ടുള്ള ചതുശ്ശാലയെ വിധിക്കുന്നു.

പക്ഷ്യന്തം ധ്വജമാദധീത ബഹിര-
ന്തഃ പത്രമാനം തഥാ
തുല്യോത്താനവിതാനമങ്കണമഥോ
ദിക്ഷ്വന്തരാൎദ്ധ്യന്തരം
തത്തുല്യധ്വജയോനികോണചതുര-
ശ്രേഷ്വന്തരാന്തൎദ്ധ്വജം
യുക്ത്യാചോത്തരവിസ്തൃതിം ‘ചതുരശാ-
ലാ’കല്പനേ ഭൂഭുജാം.

എന്നു

വ്യാ.— രാജാക്കന്മാൎക്കു യോഗ്യമായ ‘ചതുരശാല’ ഉണ്ടാക്കുമ്പോൾ, പുറത്തെ ഉത്തരത്തിന്റെ പുറത്തെ ചുററും, അകത്തെ അങ്കണാന്തരത്തിന്റെ അകത്തെ ചുററും, അകത്തെയും പുറത്തെയും പത്രമാനപ്പുറവും, ധ്വജയോനിയായിരിക്കണം. അങ്കണം സമചതുരശ്രമായിരിക്കണം. പിന്നെ ദിൿഗൃഹങ്ങളുടെയും, സമചതുരശ്രങ്ങളായ കോൺഗൃഹങ്ങളുടെയും ഉത്തരത്തിന്റെ ഉള്ളുചുററും ധ്വജയോനിയായിവരണം. ഇപ്രകാരമെല്ലാം ചേൎന്നു വരത്തക്കവണ്ണം യുക്തികൊണ്ടു ഉത്തരവിസ്താരത്തെയും കല്പിക്കണം.

അ. വ.— ഇനി ഒരു ശ്ലോകംകൊണ്ടു മേല്പറഞ്ഞ പ്രകാരം ചതുശ്ശാലയുടെ കണക്കുണ്ടാകുവാൻ എളുപ്പത്തിലുള്ള ഒരു ക്രിയാമാൎഗ്ഗത്തെ പറയുന്നു.

മാനാൽ ബാഹ്യാന്തിമജ്യേഷ്ഠാദ്ഗൃഹയുതിമിതിമാ-
ത്രന്ധ്രിം ശേഷമാനാൽ
കോണാത്യ്യശ്രാദ്രേഖാദോൎത്ഥ്യൽ ഭുജമപി ശിതധീ-
ൎവ്വ്യദ്ധിസ്ഥം വിഭജ്യാൽ

തസ്സ്യൂഷാദ്യന്തരാണാമപി ജനയതു വി
ഷ്കംഭമഷ്ട്യംശതോട്ടേ-
ന്ന്യർപ്പെഷ്ടന്തായതാന്ന്യാകലയതു ച ചതുർ-
ഷ്ടിക്കു ബാഹ്യാന്തരാണി.

ഏതു വ്യാസങ്ങൾക്ക് ദുഷ്ടമായിട്ടും ഏകയോനിയായിട്ടും അകത്തെ ചുററും പുറത്തെ ചുററും നിശ്ചയിച്ചാൽ പുറത്തെ ചുററിൽനിന്ന് അകത്തെ ചുററിനെ കളയണം. ശേഷമുള്ള സംഖ്യയിൽനിന്നു സമചതുരശ്രമായ കോൺഗൃഹത്തിന്റെ ഉള്ളിൽ ഏകയോനിയായി കല്പിച്ചിരിക്കുന്ന ചുററിന്റെ നാലൊന്നായ ഭുജയെ എട്ടിൽ പെരുക്കിയാലുണ്ടാകുന്ന സംഖ്യയേയും കളയണം. ശേഷിച്ച സംഖ്യയെ പതിനാറിൽ ഹരിച്ചാൽ ഒരംശംകൊണ്ട് ഉത്തരങ്ങളുടെ വീതിയെ കല്പിക്കണം. ആ ഉത്തരങ്ങളെല്ലാം പുറത്തോട്ടുപുറംവരെ എത്തത്തക്കവണ്ണം ദീർഘം സമമായിത്തീർത്ത് അകത്തെയും പുറത്തെയും ഉത്തരങ്ങൾ തമ്മിൽ വിധിപ്രകാരം വെട്ടിക്കവരിച്ചുകൊൾകയും വേണം.

ഇനി ഇതിൻപ്രകാരം ചില ചതുശ്ശാലകളുടെ കണക്കുകളെ ഉദാഹരിച്ചുകാണിക്കാം. ഇവിടെ എൺപതുകോൽ എട്ടുവിരൽ പുറത്തെ ഉത്തരച്ചുററ്; നാല്പത്തുമൂന്നുകോൽ അകത്തെ ഉത്തരച്ചുററ്. ഈ അകത്തെ ചുററിനെ പുറത്തെ ചുററിൽനിന്നു വാങ്ങിയാൽ ശേഷം മുപ്പത്തേഴുകോൽ എട്ടുവിരൽ; അതിന്റെ അഷ്ടാംശം നാലുകോൽ പതിനാറുവിരൽ; ഇതു കെട്ടുകളുടെ ഉത്തരപ്പരവിസ്താരമാകുന്നു. ഇതിനെ ചതുരശ്രമാക്കുമ്പോൾ പതിനെട്ടുകോൽ പതിനാറുവിരൽ; ഇതു കോൺഗൃഹങ്ങളുടെ പുറത്തെ ചുററാകുന്നു; അകത്തെ ചുററ് ഏകയോനിയായി വരേണമെങ്കിൽ ഈ പുറത്തെ ചുററിനോടു തൊട്ടതു ഏകയോനിയായിട്ടുള്ള കണക്ക പതിനാറുകോൽ എട്ടുവിരൽ ആണല്ലോ; ഇങ്ങനെ ബുദ്ധികൊണ്ട് ഊഹിച്ചിട്ട് അതിനെ അകത്തെ ചുററെന്നു

കല്പിച്ച്, അതിന്റെ നാലിലൊന്നായ ഉള്ള നാലു കോൽ രണ്ടു വിരൽ ഉള്ളതിനെ എട്ടിൽ പെരുക്കിയാൽ മുപ്പത്തിആറുകോലേ പതിനാറു വിരൽ; ഇതിനെ, മുമ്പേ പുറപ്പുറത്തിൽനിന്ന് അകപ്പുറമാവാൻ നിശ്ചയിച്ചിരിക്കുന്ന മുപ്പത്തഞ്ചുകോൽ എട്ടുവിരലിൽനിന്നു കളഞ്ഞാൽ ശേഷം നാലു കോൽ പതിനാറു വിരൽ ഉണ്ടാകും; അതിനെ പതിനാറിൽ ഹരിച്ചാൽ ഒരംശം ഏഴു വിരൽ; അത് ഇവിടെ ഉത്തരവിസ്താരമാകുന്നു. ഇതിന് ഒക്കെയുള്ള പുറത്തെ ഉത്തരനീളം ഇരുപത്തു കോൽ രണ്ടു വിരലിൽനിന്നു, കോൺഗൃഹങ്ങൾ രണ്ടിന്റെയും കൂടി ഉത്തരപ്പുറം ഒമ്പതുകോൽ എട്ടുവിരൽ ഉള്ളതു കളഞ്ഞാൽ ശേഷം പത്തു കോൽ പതിനെട്ടു വിരൽ; അതു ദിഗ്ഗൃഹങ്ങളുടെ ഉത്തരത്തിന്റെ ഉള്ളിൽ വരുന്ന ദീർഘമാകുന്നു; വിസ്താരം കോൺഗൃഹങ്ങളുടെ ഉള്ളിലെ ഉള്ളതായ നാലു കോൽ രണ്ടു വിരൽ തന്നെ. ഈ ദീർഘവിസ്താരങ്ങൾ കൂട്ടി ഇരട്ടിച്ചാൽ ഇരുപത്തൊമ്പതു കോൽ പതിനാറു വിരൽ; അതു ദിഗ്ഗൃഹങ്ങളുടെ ഉള്ളിലെ ചുറ്റാകുന്നു. ഇവിടെ പുറത്തെ പര്യന്തവും അങ്കണവും ദിഗ്ഗൃഹങ്ങളുടേയും കോൺഗൃഹങ്ങളുടേയും ഉള്ളിലെ ചുറ്റും എല്ലാം ധ്വജയോനിയായി വരികയും ചെയ്തു.

ഇനി ഇതിലും വലുതായിട്ടൊരു ചതുശ്ശാലയുടെ കണക്കുംകൂടി ഉദാഹരിക്കാം. പുറത്തെ ഉത്തരപ്പുറം ചതുരശ്രം കോൽ ൨൪ വിരൽ ൨൧ പര്യന്തം ചുറ്റുകോൽ ൧൧൨ വിരൽ ൪; ധ്വജയോനി; അങ്കണം ചതുരശ്രം കോൽ ൧൭ വിരൽ ൨൧ ചുറ്റുകോൽ ൬൩ വിരൽ ൪; ധ്വജയോനി; കോൺഗൃഹങ്ങളുടെ ഉള്ള ചതുരശ്രം കോൽ ൩ വിരൽ ൨൧ ചുറ്റുകോൽ ൨൮ വിരൽ ൪; ധ്വജയോനി; ദിഗ്ഗൃഹങ്ങളുടെ ഉള്ളദീർഘം കോൽ ൧൭ വിരൽ ൨ വിസ്താരം കോൽ ൩ വിരൽ ൨; ചുറ്റുകോൽ ൪൦ വിരൽ ൪. ധ്വജയോനി; ഉത്തരവിസ്താരം വിരൽ ൧൧. ഇങ്ങനെ പല പ്രകാരത്തിലും

# ചതുരശാല



(9)

# ഭിന്നതുര്യശ്ര ശാലാ

## കിഴക്ക്



ചതുശ്ശാലകളെ കല്പിക്കാം. അവയിൽ അവിടവിടത്തെ ആവശ്യത്തിന്നു തക്കവണ്ണമുള്ളവയെ ഔചിത്യംപോലെ എടുത്തുകൊൾക.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു സമചതുരശ്രശാലയെ വിധിക്കുന്നു.

കൃത്വാ ബാഹ്യാന്തരമിതിമിമാ-
മുക്തകൢപ്ത്യാ തതോऽന്യാ
മിക്കോണാദ്യൈർഗൃഹപരിമിതിം
യോനിക്ഷേത്രോപപന്നാം
കൢപ്താദ്യൈരുക്ത്യാ മിതിമിഹ കശാ-
ന്നൂപാത്മാഗത്യാഞ്ചിതാം ച
പ്രാഗ്ഭാന്മദ്ധ്യേകണവിലസിതാം
സമ്യക്ചതുശ്ശാലാം. ൧൭

വ്യാ—പുറത്തെ ഉത്തരപ്പുറവും, അകത്തവും മുൻപറഞ്ഞ പ്രകാരംതന്നെ ധ്വജയോനിയായിട്ടും, ദിഗ്ഗൃഹങ്ങളുടെയും കോൺഗൃഹങ്ങളുടെയും അതാതിന്നു വിധിച്ചിട്ടുള്ള യോനിക്ഷേത്രത്തോടും ഗണനത്തോടും കൂടിയവയായിട്ടും, ഗൃഹങ്ങളെ നിർമ്മിക്കുന്നതിൽ സമർത്ഥനായ ശില്പി യുക്തികൊണ്ടു കല്പിക്കണം. എന്നാൽ അതു ചതുശ്ശാലയായി ഭവിക്കും. "പ്രാഗ്ഭാന്മദ്ധ്യേകണവിലസിതാം" എന്ന വിശേഷണംകൊണ്ടു്, ഇതിനടുത്തു മുമ്പിൽ വിധിച്ചിട്ടുള്ള 'ചതുശ്ശാല'യിൽ "ഇഷ്ടതാനാപിതാനാങ്കണം" എന്നു പറഞ്ഞിട്ടുള്ളപ്രകാരം അങ്കണം മുഖായാമമില്ലാതെ സമചതുരശ്രമായിരിക്കണമെന്നു സിദ്ധമാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മിശ്രചതുരശ്രശാലയെ വിധിക്കുന്നു.

കേന്ദ്രഭാനി ച കോണഗാനി നിജയോ-
ർവ്യാസാർദ്ധ്യാനി ദിങ്മദ്ധ്യമാ-
ന്യാസസ്ഥധ്വജയോനികാങ്കണസിതാ-
നീത സമമധ്യാനി ച


കിഴക്ക്
ഏകശാല
ഉപപീഠം
ഉപപീഠം
2-0
3-14
9-22
2-0
2-8
3-20
2-0
10-18
2-0
4-2
2-8
12
9-8
9-10
11-2
2-0
11-0
4-12
2-8
27
2-8
16

"ശേഷം നാലും മധ്യത്താരൂഢത്വം ചെ-
ന്നീടുന്നാകിൽ പേർ ചതുശ്ശാലമസ്യ
പേരന്നല്ലോ കാമക്കളേറ തേഷാം
വേണം മൂന്നിനും മുഖായാമമത്ര. ൧

* * * * *

നാമം ദീർഘം വിശാലം സ്വഗൃഹമിവിടെ നാ-
ലാലയങ്ങൾക്കുമെല്ലാ-
മൊന്നത്രേ യോനി കോണാലയവുമതു ധ്വജം
തന്നെയെന്നാദിയിൽ
വിസ്താരം ദീർഘമെല്ലാമിതിനിഹ പദയോ-
ന്യൂനതാളങ്ങളില്ല-
ങ്ങുള്ളിന്നത്രേ കണക്കം പ്രഥിത'ചതു(1)ശാ-
ലാ' മുഖായാമവും ന. ൨

തന്റെ തന്റെ യോനി, ദീർഘം, വിശാലം
ഗത്യാദ്യെല്ലാം പൂണ്ടു തത്തദ്ദിശാസു
വേറെ വേറെ നില്ക്കിൽ നാലെട്ടു താൻ ചേർ
ർത്ത്യാനാം സാ 'ഭിന്ന(2)ശാലാ' പ്രസിദ്ധാ. ൩

കൂട്ടിക്കെട്ടു കോണു നാലും
ഭിന്നശാലയ്ക്കതിന്നു പേർ
'ഭിന്ന(3)ശാലോത്ഥ'മുത്കൃഷ്ട-
ശാലയെന്നു ഗുണം നൂനം. ൪

മുഖായാമങ്ങളിട്ടിട്ട-
ങ്ങിവണ്ണം പണിയാകിലും
ഇല്ലന്താളമെന്നാകി-
'ലേക(4)ശാല'യതായതു്. ൫

കോണൻ നാലും ധ്വജയോന്യുത്ഥം
സ്വസ്വയോനിദിശാഗതേ

'ഝഷശ്ര(5)ശാലയിൽ ഭിന്ന-
ശാലാ' വൈശ്യന്നു നന്നിഹ. ൬

ഏകശാല, ചതുരശ്രശാലയും
ബ്രാഹ്മണന്നുചിതമല്ല കേവലം
അന്തരാളരഹിതചതുർഗ്ഗൃഹാ
തീങ്ങലൊന്നിലുമുവാകിലെങ്ങുമാം."

(ഭാഷാശില്പിരത്നം.)

---

"ശാലാ പഞ്ചവിധം പ്രോക്താ
കലിനാട്ടിന്നു ചേർന്നതു്
മറ്റുള്ള ദേശമൊന്നിലും
ഗ്രാമമേഷു കൃതവർത്മനാ. ൧
'ഭിന്ന(1)ശാലാ' ച വിപ്രാണാം
'ഝഷ(2)ശ്രം' ക്ഷത്രിയന്മനാം
വിശാം 'ഝഷശ്ര(3)ഭിന്നാ' സ്യാ-
'ദേക(4)ശാലാ' ഹി പാദജേ. ൨
സങ്കരാണാം ചതുർണ്ണാം
'ഭിന്ന(5)ഝഷശ്ര'ശാലയാം
സാധാരണമിദം പ്രോക്തഃ
സർവ്വജാത്യർഹകം ദ്വിജാഃ. ൩
ഭിന്നശാലകൾ കോൺതൊട്ടി
കെട്ടി ബാഹ്യാനനം യുതം
അന്തരാളങ്ങൾ നാലുള്ളാ
വന്നിട്ടു ഭിന്നശാലകൾ. ൪
അന്തരാളങ്ങളില്ലല്ലോ
ചതുശ്ശാലയ്ക്കു നിർണ്ണയം
ഏകശാലയ്ക്കുമവ്വണ്ണം
വിധിച്ചു കശ്യപൻ മുനി. ൫

ഭിന്ന(1)ശാലയ്ക്കു കൊള്ളേണം
തന്റെ തന്റെ ദിശാസു ച
വെച്ചേടത്തന്നെ നിന്നിട്ടു
നിരക്കണം ഡാമതോംഗ്ഗലാൻ. ൬

അങ്കണോത്തരസീമയ്ക്കു
നിരക്കണം ഭിന്നശാലക
യോനിതന്റെ വിതിറീമ-
മങ്കണാദിൻ പുരോകതവൽ. ൭

അങ്കണത്തിന്റെ മാനത്തെ-
ക്കൂവ്വ പരിയന്തക
വീതിയെക്കൂട്ടിയാമെട്ടിൽ
പെരുക്കി,ശ്ശേഷമുത്തരം. ൮

ഉത്തരം ഷോഡശാംശത്താൽ
കൊള്ളു 'ചതുശ്ശാല'കേ
(ഗൃഹത്തിന്റെ കണക്കുകളിൽ)
വിസ്താരം പരയോനിയാൽ. ൯

'ഇഷ്ഷശ്രുഭിന്നശാല'ക്കു
സ്വസ്വപമിഗ്ഗതയോനിയും
അന്തരാളം വിനാ കൊള്ളാ-
'മേകശാല'യതായതു്. ൧൦

അങ്കണം പൂർവ്വവത്കൊണ്ടു
സ്വസ്വപമിഗ്ഗതയോനിയും
ഏടക്കെട്ടന്തരാളം ച
സംയുതം 'ഭിന്ന(5)മിശ്ര'കേ. ൧൧

(മനാവാസ്തുലക്ഷണം.)

അവ — ഇനി ഒരു ശ്ലോകംകൊണ്ടു് അങ്കണത്തിൽനിന്നു പോകുവാനം ഉള്ള വലിയ ഇടക്കെട്ടവാതിൽ വയ്ക്കാനുള്ള വിധിയെ പറയുന്നു.

കുഡ്യാൽ പ്രാങ്കണതോ ഗൃഹാഗമകൃതേ
ദ്വാരം മഹൽ പാദുകേ
ഹർമ്മ്യസ്യോപാംഘ്രിശലകൈഃ പ്രകല്പിതശുഭാ
യാദ്യൈർഗ്ഗുണൈരുത്തരാം
സംയോജ്യപ്രവിശൽക്കവാടദശനാ-
ന്മേഷാംശവിസ്താരത
ദ്വിസ്താരാർദ്ധഘനാംഘ്രിയുഗ്മവിലസ-
ന്മംഗല്യപട്ട്യാദികം. ൧൩൦

വ്യാ.— അങ്കണത്തിൽ നിന്നു പോകയും വരികയും ചെയ്യുന്നതിനുള്ള വലിയ വാതിൽ, ഉപപീഠത്തിന്മേൽ ശാലകളുടെ പാദുകം കെട്ടി അതിന്മേൽ വെക്കണം. അതിനെ കോലുകൊണ്ടോ വിരൽകൊണ്ടോ ഇഷ്ടംപോലെ, ആയാധിക്യം മുതലായ ഗുണങ്ങളും കല്പിച്ച്, അഗ്രം ഉത്തരത്തിന്മേൽ കയറിയിരിക്കത്തക്കവണ്ണം ഉണ്ടാക്കണം. ആ ദ്വാരത്തിന്റെ കാലുകൾക്ക് (കട്ടിളക്കാലുകൾക്ക്) തന്റെ നീളത്തെ, പതിനൊന്നോ പത്തോ ഒമ്പതോ എട്ടോ ആയിട്ടംശിച്ച് ഒരംശം വീതിയും, ആ വീതിയിൽ പാതി കനവും, ഉണ്ടായിരിക്കണം. ആ കട്ടിളയുടെ മേല്പടിമേൽ മംഗലപ്പലക മുതലായ അലങ്കാരങ്ങളും പണിചെയ്യിരിക്കണം.

അഥ.— ഇനി രണ്ടു ശ്ലോകംകൊണ്ടു പടിപ്പുരകളുടെ സ്ഥാനങ്ങളെ വിധിക്കുന്നു.

ബാഹ്യാൻ പ്രാങ്കണമദ്ധ്യതോഽഗ്നിശമഷട്-
സപ്താദിസംഖ്യാൻ വൃതി-
ത്യാമധ്യാദപി പൌഷ്പദന്തികപദേ
ദ്വാരം പ്രചാരോചിതം
ഭല്ലാടേന്ദ്രഗൃഹക്ഷതേഷ്വപി മഹാ-
ദ്വാരാന്യുപദ്വാരകാ-
ണ്യേഷ്വാശാസു തുശാതികേഷു പരിതഃ
പഞ്ചന്യകാരേഷ്വപി. ൧൩൧

(ശാർദ്ദൂലവി.)

വ്യാ—ഗ്രഹത്തിന്റെ അങ്കണമദ്ധ്യത്തിൽനിന്നു നാലു്, അഞ്ചു്, ആറു്, ഏഴ്, മുതലായ ദണ്ഡുകൾ (പാമ്പിന്റെ വലിപ്പത്തിനു തക്കവണ്ണം) കഴിച്ചു സഞ്ചാരയോഗ്യമായ പടിപ്പുരയുണ്ടാക്കാം. അതു ഗോപുരങ്ങൾപോലെ മാളികകളായിട്ടാക്കുകയും ചെയ്യാം. പടിവയ്ക്കുന്നതു പടിഞ്ഞാട്ടാണെങ്കിൽ നേരേ പടിഞ്ഞാറിനടുത്തു തെക്കേതായ പുഷ്പദന്തപദത്തിലും, വടക്കോട്ടാണെങ്കിൽ നേരെ വടക്കിനടുത്തു പടിഞ്ഞാറേതായ ഭല്ലാടപദത്തിലും, കിഴക്കോട്ടാണെങ്കിൽ നേരെ കിഴക്കിനടുത്തു വടക്കേതായ മഹേന്ദ്രപദത്തിലും, തെക്കോട്ടാണെങ്കിൽ നേരെ തെക്കിനടുത്തു കിഴക്കേതായ ഗൃഹക്ഷതപദത്തിലും ആയിരിക്കണം. പിന്നെ ഓരോ ദിക്കിലേക്കു് ഈരണ്ടുവീതം നാലുഭാഗങ്ങളിലുംകൂടി എട്ടു ചെറുപടികളുമുണ്ടാക്കാം. അവ, അഗ്നികോണിനു് അടുത്തു വടക്കേതായ 'ഭൃശ'പദം മുതലായി ഈശകോണിനു് അടുത്തു തെക്കേതായ പർജ്ജന്യപദം വരെ ഉള്ള പദങ്ങളിലായിരിക്കണം. ഈ ഉപദ്വാരങ്ങൾ വയ്ക്കാനുള്ള പദങ്ങളെ 'മാനവവാസ്തുലക്ഷണം' എന്ന ഗ്രന്ഥത്തിൽ താഴെ പറയുന്ന പ്രകാരം വ്യക്തമായിപ്പറഞ്ഞിരിക്കുന്നു.

"ഭൃശേകലും പൂഷ്ണി ച ഭൃംഗരാജേ
ദൌവാരികേ ശോഷപദേ ച നാഗേ
ദിതൌ ച പർജ്ജന്യപദേ ചതുഷ്ഷു
ദ്വാരങ്ങളെട്ടും ചെറുതായിവേണം."

അവ—ഇനി ഒരു ശ്ലോകംകൊണ്ടു മുമ്പിൽ വിധിച്ച ശാലകളിൽ ഇന്നതു് ഇന്ന ഉപയോഗത്തിനെന്നു പറയുന്നു.

പ്രാച്യാമഗ്നിസമർച്ചനാദികമഥോദീ
ചീനേ കുടുംബാദികം
വ്യത്യസ്യ പ്രക്രമാത്തു വാ ഭോജ്യമിദം
യാമ്യേതിഥിപ്രീണനം

പാശ്ചാത്യേ ധനസന്നിധാപനമഥോ
ഭോജ്യം വിപക്വസ്യ വാ
ശേഷാഃ സ്യു തയോർത്ഥയോശ്ശയനവി-
ദ്യാഭ്യാസനം ചാചരേൽ. ൧൩൨

വ്യാ—കിഴക്കിനിയിൽ ഔപാസനം അഗ്നിഹോത്രം മുതലായ ദേവപൂജകളും, വടക്കിനിയിൽ സ്ത്രീകൾ കുട്ടികൾ മുതലായവരുടെ വാസവും ചെയ്യാം. ഇവ രണ്ടും പരസ്പരം മാറിയും ചെയ്യാം. തെക്കിനിയിൽ അതിഥിസൽക്കാരവും, പടിഞ്ഞാറ്റിനിയിൽ ധനം വച്ചു സൂക്ഷിക്കയും ചെയ്യാം. തെക്കിനിയുടേയും പടിഞ്ഞാറ്റിനിയുടേയും നടുവിലുള്ള ദിഗ്ഗൃഹങ്ങളിലേക്കാണ് ഇവിടെ പറഞ്ഞത്. ആ രണ്ടു കെട്ടുകളുടേയും കോൺഗൃഹങ്ങളായിട്ടുള്ള ശേഷിച്ച ഭാഗങ്ങളിൽ ശയനവും വിദ്യാഭ്യാസവും ചെയ്യാം. മലയാളബ്രാഹ്മണഗൃഹങ്ങളിൽ മിക്കതിലും ഇങ്ങനെതന്നെ നടന്നുവരികയും ചെയ്യുന്നു.

അവ—ഇനി ഏതാനും ശ്ലോകങ്ങളെക്കൊണ്ട് ഉപഗൃഹങ്ങളുണ്ടാക്കുവാനുള്ള സ്ഥാനങ്ങളെ വിധിക്കുന്നു. അവിടെ മുമ്പിൽത്തന്നെ ചെറിയ പറമ്പുകളിൽ പുര പണിയേണ്ടിവരുമ്പോൾ അതിലേക്കു വേണ്ടി കുറെ വിശേഷവിധി പറയുന്നു.

കൃത്വാ ദിങ്മനാഗവജ്ഞ്പദി-
ന്നാമച്ചതുഷ്കേണതദ്വത-
ദ്വേഷ്യ്രകോഷ്ഠിപദൈർവ്വിധാതൃപദയു-
ക്തം പ്രാങ്കണം മദ്ധ്യതഃ
ശാലാഃ പങ്‌ക്തിയുജാസ്തു കാദികലുഷാ-
സ്സൽബാഹ്യതസ്സൽബഹി-
ർജ്യോഷ്ഠാല്പബലാദ്യഗ്ഗകാദിപിലാസൽ
പങ്‌ക്ത്യാവൃതം കല്പയേൽ. ൧൩൩

ഗ്രാമപുര പണിചെയ്യാനുള്ള പറമ്പു ചെറുതാണെങ്കിൽ അതിനെ നൂറോ എണ്പത്തൊന്നോ അറുപത്തുനാലോ ഖണ്ഡമായി കല്പിച്ചു് അവയിൽ നടുവിൽ വരുന്ന ബ്രഹ്മപദത്തെ അങ്കണമാക്കണം. ഒരു നൂറു പദമായി കല്പിച്ചാൽ പതിനാറു ഖണ്ഡം ബ്രഹ്മപദം. എണ്പത്തൊന്നു പദമായാൽ ഒമ്പതു ഖണ്ഡം ബ്രഹ്മപദം. അറുപത്തുനാലായാൽ നാലു ഖണ്ഡം ബ്രഹ്മപദം. അതിന്റെ പുറമെയുള്ള രണ്ടു വരികളിൽ ആര്യകാദിദേവന്മാരുടെ പദങ്ങളെക്കൊണ്ടു ശാലകളെ ഉണ്ടാക്കണം. അതിന്റെ പുറമെ ഒരു വരിയുള്ളതിൽ തൊഴുത്തു് ഉരൽപ്പുര മുതലായ ഉപഗൃഹങ്ങളും പ്രധാനഗൃഹത്തിനു ചുറ്റുപാടും ഉണ്ടാക്കണം.

ഇവിടെ പ്രസംഗവശാൽ പറമ്പിൽ പുരയ്ക്കു സ്ഥാനനിർണ്ണയം ചെയ്യുന്ന വിഷയത്തെക്കുറിച്ചു് അല്പം പറയേണ്ടതുണ്ട്. വീഥിപ്രധാനമെന്നും, പദപ്രധാനമെന്നും, വാസ്തുകല്പനത്തിൽ രണ്ടു മതങ്ങളുണ്ട്; 'മയമതം' 'വാസ്തുവിദ്യ' ഈ ഗ്രന്ഥങ്ങളിൽ പദപ്രധാനമായിട്ടുള്ള വിധിയാണു കാണുന്നതു്. പറമ്പിന്റെ ഉച്ചനീചതകളെക്കൊണ്ടു വാസ്തുവിദ്യയിൽ പറയുന്ന ഒരു വിധികല്പന വേറെ ഒരു മാതിരിയാണു; 'നന്ദേന്ദുപുടേ' എന്നു് ഈ ഗ്രന്ഥത്തിൽ ഉള്ള മാതിരിയല്ല; 'മയമതം' എന്ന ഗ്രന്ഥത്തിൽ പദകല്പനം പലവിധത്തിൽ പറയുന്നു. ഒന്നുമുതൽ മുപ്പത്തുരണ്ടിന്റെ വർഗ്ഗമായ ആയിരത്തിരുപത്തുനാലുവരെ പദങ്ങളുണ്ടെന്നാണു് ആ ആചാര്യന്റെ മതം. അറുപത്തുനാലും എണ്പത്തൊന്നും ആയിട്ടുള്ള പദകല്പനം മിക്ക ഗ്രന്ഥകാരന്മാർക്കും സമ്മതമാണു്. എന്നാൽ 'നന്ദേന്ദുപുടേനവാവൃതിതയാ' എന്ന ശ്ലോകപ്രകാരം ഈ ഗ്രന്ഥകാരൻ ചെയ്യുന്ന ആവൃതിരൂപമായ വിധികല്പനത്തിന്റെ സ്ഥാപകനായ ആചാര്യൻ ആരെന്നു തിട്ടപ്പെടുവാൻ തരമില്ലെങ്കിലും ഈ ഗ്രന്ഥകാരനു് അതിൽ ഒരു പ്രത്യേകപ്രതിപത്തിയുണ്ടെന്നു് ആ ഭാഗംകൊണ്ടു കാ

ണാം. ഈവിധം വീഥിവിധിയനുസരിച്ച് ഗൃഹനിർമ്മാണം ചെയ്യുമ്പോൾ 'യാവൽകല്പിതമങ്കണം' എന്ന ശ്ലോകത്തിൽ ഉത്തമമായി വിധിച്ചിട്ടുള്ള വീഥിവിസ്താരം അങ്കണമദ്ധ്യത്തിൽ കണ്ണായതിയാണ്. അത്രയും വീഥിവിസ്താരം കല്പിക്കേണമെങ്കിൽ പറമ്പു വളരെ വലുതായിരിക്കണം. അങ്ങനെ കല്പിച്ചാൽ ഗൃഹം, ഗണേശവീഥിയിലും ബ്രഹ്മവീഥിയിലുമായിട്ട കഴിയുകയും ചെയ്യും. 'മദ്ധ്യേ ഗണേശകമലാസനയോർ വിദധ്യാത്' എന്ന ശ്ലോകപ്രകാരമുള്ള വിധി ഈ ഉത്തമപക്ഷത്തിലേയ്ക്കുള്ളതാണ്. 'ക്ഷേത്രേത്യങ്കണദ്വയാദ്ധി സമ്മിതതതാം' എന്ന വിധി വീഥിപ്രധാനമായ കല്പനയിൽ അധമപക്ഷത്തിലേയ്ക്കുള്ളതാണ്. അപ്പോൾ അഗ്നിവീഥി ഗൃഹത്തിനുള്ളിൽ പെടും. അതിനാൽ പതിനെട്ടു മുഴം ചതുരശ്രത്തിൽ കുറവായിട്ടുള്ള പറമ്പുകളിൽ സാമാന്യം ചെറിയ ഗൃഹങ്ങൾകൂടി വീഥിപ്രധാനമായി കല്പിച്ചുണ്ടാക്കുവാൻ പ്രയാസമാകകൊണ്ടു പദപ്രധാനമായിട്ടുള്ള കല്പന തന്നെ അവിടെ ചെയ്യേണ്ടിവരും. അങ്ങനെയുള്ളടത്തെല്ലാം പറമ്പിനെ നാലായി വിഭജിച്ച് ഈശാനഖണ്ഡത്തിലോ നിരൃതിഖണ്ഡത്തിലോ മർമ്മവേധംകൂടാതെ ഗൃഹങ്ങൾക്ക സ്ഥാനം കല്പിച്ചുവരുന്നു. ഇങ്ങനെ ഈശാനാദിഖണ്ഡകല്പനയുംകൂടി യുക്തമല്ലാതെ വരുന്ന അവസരത്തിൽ അങ്ങനെയുള്ള അല്പക്ഷേത്രങ്ങളിൽ ഗൃഹങ്ങളുണ്ടാക്കുവാനുള്ള വിധിയാണ് ഇവിടെ 'കൃതാദിഷുനവനാഗവസുപദേഷ്വല്പക്ഷേത്രകേ' എന്ന ശ്ലോകംകൊണ്ടു പറഞ്ഞിരിക്കുന്നത്. ഇവിടെ 'ക്ഷേത്രകേ' എന്നതിലെ 'ക' പ്രത്യയം അല്പാർത്ഥത്തിൽ ഉള്ളതാണ്. അപ്പോൾ ഈ വിധി അല്പക്ഷേത്രത്തിലേക്കാണെന്നു സിദ്ധമാകുന്നു. ഇവിടെ ഈശാനാദിഖണ്ഡകല്പനയും ആവശ്യമില്ല. പദകല്പനം മാത്രമേ വേണ്ടൂ. ഈവിധമുള്ള പദകല്പനംപോലും അസാദ്ധ്യമായിട്ടുള്ള അത്യല്പക്ഷേത്രങ്ങളിലും ചിലപ്പോൾ ഗൃഹമുണ്ടാക്കേണ്ടിവരും. അങ്ങ

ന്നെ വരുമ്പോൾ അവിടസ്ഥമുള്ളതാണ്', 'ക്ഷേത്രേഽല്പ കപാപി' എന്ന ഇരുപത്താറാം ശ്ലോകപ്രകാരമുള്ള വിധി; അവിടെ പദകല്പനാവും വേണം; വാസ്തുമദ്ധ്യത്തിൽനിന്നു ഗമനാംമാത്രം നീക്കിയാൽ മതി; പാമ്പു വളരെ വലുതാണെങ്കിൽ ഈശാനാദിഖണ്ഡങ്ങളെ പിന്നെയും നാലാക്കി ഈശാനഖണ്ഡത്തിലെ നിരൃതിഖണ്ഡത്തിലോ, നിരൃതിഖണ്ഡത്തിലെ ഈശാനഖണ്ഡത്തിലോ ഗൃഹമുണ്ടാക്കാമെന്ന് ഇരുപത്തിനാലാം ശ്ലോകത്തിൽ വിധിച്ചിട്ടുണ്ട്. ഇതെല്ലാംകൂടി ആലോചിക്കുമ്പോൾ പാമ്പു വലുതായാലും ചെറുതായാലും ഗൃഹകർത്താവിന്റെ ആവശ്യവും ശക്തിയും നോക്കി ഗൃഹങ്ങളുണ്ടാക്കുവാനുള്ള വിധികളെല്ലാം ഗ്രന്ഥകാരന്മാരായ ആചാര്യന്മാർ ചെയ്തിട്ടുണ്ടെന്നും അവയിൽ യോഗ്യായോഗ്യങ്ങളായവയെ നോക്കിയറിഞ്ഞ് ഔചിത്യംപോലെ ചെയ്യേണ്ടതാണെന്നും, അതിനു കാലദേശാവസ്ഥകളുടെ ജ്ഞാനം അത്യാവശ്യമാണെന്നും സ്പഷ്ടമാകുന്നു.

അഥ—ഉപഗൃഹവിധിപ്രകരണത്തിൽ, പലവിധത്തിലുള്ള ഉപഗൃഹങ്ങൾ അധികം വേണ്ടതു രാജാക്കന്മാർക്കാകയാൽ ഇവിടെ ഒന്നാമതു രാജധാനിയിലെ വിശേഷത്തെ പറയുന്നു.

മദ്ധ്യേ ബ്രഹ്മഗൃഹം നൃപാസ്ഥിതിഗൃഹം
        മിത്രേ വിഹാരോഽനിലേ
വ്യായാമോഽട്ടജ്ജ്മകേ ധനം ധനപതൌ
        സ്നാനാദി പർജ്ജന്യകേ
ഈശേഽപ്യാപ്യഗ ഭക്തിസത്മ വരുണേ
        നൃത്താദി ഗന്ധർവ്വകേ
ശസ്ത്രാസ്ത്രം നിരൃതൌ ഗൃഹക്ഷതപദേ
        ശയ്യാഗൃഹം ഭൃംഗജം. ഛന്ദ്

(പഞ്ചാശികാ.)

വ്യാ—പുരോഹിതന്മാർ മുതലായ ബ്രാഹ്മണർക്കുള്ള ഗൃഹം (പള്ളിത്തേവാരക്കെട്ട്) രാജധാനികളുടെ മദ്ധ്യത്തിൽ (അങ്കണത്തിൽ) ഉണ്ടാകണം. ബ്രഹ്മപദത്തിന്റെ നേരെ പടിഞ്ഞാറുള്ള മിത്രപദത്തിൽ രാജാവിന്റെ ആസ്ഥാനഗൃഹം (മന്ത്രിമാരോടുകൂടി രാജ്യകാര്യവിചാരം ചെയ്യുന്നുള്ള ഗൃഹം) നിർമ്മിക്കണം. വായുകോണിൽ ക്രീഡാഗൃഹം ചമയ്ക്കണം. പുറത്തെ വരിയിൽ നേരെ വടക്കിനടുത്ത കിഴക്കേതായ ഭല്ലാടപദത്തിൽ വ്യായാമം (ആയുധാഭ്യാസം) ചെയ്യാനുള്ള ശാലയുണ്ടാകണം. നേരെ വടക്ക ധനം സൂക്ഷിക്കാനുള്ള (ഭണ്ഡാരപ്പുര) സ്ഥലം പണി ചെയ്യണം. പുറത്തെ വരിയിൽ ഈശാനപദത്തിനു തെക്കതായ പർജ്ജന്യപദത്തിൽ കുളിപ്പുരയുണ്ടാകണം. അതിനടുത്തു വടക്കേതായ ഈശാനപദത്തിൽ ദേവാർച്ചനം (തേവാരം) ചെയ്യാനുള്ള ഗൃഹം പണിയണം. പുറത്തെ വരിയിൽ നേരെ പടിഞ്ഞാറുള്ള വരുണപദത്തിൽ ഭോജനശാല (അഗ്രശാല-ഊട്ടുപുര) തീർക്കണം. നേരെ തെക്കിനടുത്തു പടിഞ്ഞാറുള്ള ഗന്ധർവ്വപദത്തിൽ നാടകശാല (നാടകം കഥകളി മുതലായതു നടത്തുവാനുള്ള ഗൃഹം) നിർമ്മിക്കണം. നിരൃതികോണിൽ ആയുധശാലയുണ്ടാകണം. പുറത്തെ വരിയിൽ തെക്കിനടുത്തു കിഴക്കേതായ ഗൃഹക്ഷതപദത്തിൽ ശയനഗൃഹം നിർമ്മിക്കണം.

അവ—ഇനി രണ്ടു ശ്ലോകങ്ങൾകൊണ്ടു സാധാരണജനങ്ങളുടെ ഗൃഹങ്ങൾക്കാവശ്യമായ ഉപഗൃഹങ്ങളുടെ സ്ഥാനങ്ങളെ പറയുന്നു.

പർജ്ജന്യേ പചനാലയം ശിഖിനി വാ
മേഷേ വൃഷേ വാ തഥാ
കുര്യാൽ ഭുക്തിഗൃഹം തഥൈവ മകരേ
കുംഭേ ച സൌഖ്യാലയം

കാന്താരത്ന്യാം കളുപതേ നൈരൃതപദേ
ധാന്യാലയം ശക്രേ
സിംഹേ വാജിസ്ഥലാഗാരം ധനഗൃഹം
വായവ്യേ തദ്രേഷ്ടമുലലം. എന്നു

വ്യാ—ഈശകോണിനോടടുത്തു തെക്കായ പർജ്ജന്യപദത്തിലോ അഗ്നികോണിലോ നടുക്കളവും, നേരെ കിഴക്കുഭാഗത്തു വടക്കേതായ മേടരാശിസ്ഥാനത്തോ അതിന്റെ തെക്കേതായ ഇടവം രാശിസ്ഥാനത്തോ ഊണിനുള്ള ഗൃഹവും; വടക്കുഭാഗത്തു നേരെ മദ്ധ്യത്തിനടുത്തു പടിഞ്ഞാറേതായ മകരംരാശിസ്ഥാനത്തോ അതിന്റെ കിഴക്കുള്ള കുംഭംരാശിസ്ഥാനത്തോ സുഖവാസത്തിനുള്ള ഗൃഹവും, നേരെ തെക്ക യമപദത്തിൽ കളപ്പുരയും, തെക്കുപടിഞ്ഞാറെ കോണിലുള്ള നിരൃതിപദത്തിൽ നെല്ലറ (പത്തായപ്പുര)യും, നേരെ തെക്കുഭാഗത്തിനടുത്തു കിഴക്കുള്ള കർക്കടരാശിസ്ഥാനത്തോ അതിനടുത്തു പടിഞ്ഞാറേതായ ചിങ്ങംരാശിസ്ഥാനത്തോ നേരെ പടിഞ്ഞാറിനടുത്തു തെക്കേതായ തുലാംരാശിസ്ഥാനത്തോ അതിനടുത്തു വടക്കേതായ വൃശ്ചികരാശിസ്ഥാനത്തോ ധനം സൂക്ഷിപ്പാനുള്ള ഗൃഹവും, പടിഞ്ഞാറുവടക്കേ കോണിലുള്ള വായുപദത്തിൽ ഉരൽപ്പുരയും ഉണ്ടാക്കാം.

ഗോശാലാ പ്രാക്പ്രതീച്യാമപി ച വിതഥപൂ-
ഷാന്തരാളേ ച ശോഭേ
കണ്ഠദേ ദ്വാരപാലസ്യ ച കഥചിദ്ഥോ
പുഷ്പദന്തസ്യ മദ്ധ്യേ
കാന്താരത്ന്യാം മാഹിഷം മന്ദിരമപി വിഹിതം
ചാപി കാർഷ്ണ്യം ഗവാം വാ
ഗോശാലായൈ വിശേഷാൽ ക്ഷയകൃതിതരാം
വംസ്ഥമദ്ധ്യത്രുല്യഃ. എന്നു

വ്യാ...ഗോശാല കിഴക്ക് ഇന്ദ്രപദത്തിലോ പടിഞ്ഞാറു വരുണപദത്തിലോ അഗ്നികോണിനടുത്തു പടിഞ്ഞാറെ

തായ പൂഷാവിന്റെയും വിതഥന്റെയും ഇടയിലോ, വായു കോണിൽനിന്നു തെക്ക മൂന്നാമത്തേതായ ശോഷപദത്തിലോ, നിരൃതികോണിന്ന വടക്ക മൂന്നാമത്തേതായ സുഗ്രീവപദത്തിലോ ഉണ്ടാക്കാം. ഇവിടെ കാളകൾക്കുള്ള തൊഴുത്തു മുഖ്യമാകുന്നു. തെക്ക യമപദത്തിൽ എരുമത്തൊഴുത്തു (പോത്തുകൾക്കും) ഉണ്ടാക്കാം. ഇവിടെ പശുത്തൊഴുത്തും വയ്യേണ്ടില്ല. പിന്നെ പശുത്തൊഴുത്ത്, കതിരപ്പുര മുതലായവള്ള 'ത്രിശൂലം' എന്ന വാസ്തുമർമ്മം വിശേഷിച്ചും വർജ്ജിക്കണം.

ഭാ — പ്രസംഗാനുസാരേണ ഗോശാലയിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതായ ചില സംഗതികളെ പറയുന്നു.

ക്ഷേത്രസ്യ കോണഗതരജ്ജുമതീത്യ യാനം
നേഷ്ടന്തി കേചന ഗവാമഖിലാസു ദിക്ഷു
മുഖ്യോ വൃഷോ ന മൃഗരാട്കരണേഷു സിംഹ-
വ്യാളേഭസൈരിഭം ച കരണം ശുനിഗർദ്ദഭാഖ്യം. എന്നു

വ്യാ — പറമ്പിന്റെ കോണുകളിലേക്ക പോകുന്നതായ രജ്ജുസൂത്രങ്ങളെ അതിക്രമിച്ച്, പശുക്കൾ തൊഴുത്തുകളിലേക്ക പോകയും വരികയും ചെയ്യുന്നതു ശുഭമല്ല. എന്നു ചില ആചാര്യന്മാർ വിധിച്ചിരിക്കുന്നു. അതിനാൽ തൊഴുത്തുണ്ടാക്കുമ്പോൾ ഇതു പ്രത്യേകം ഓർക്കേണ്ടതാകുന്നു. തൊഴുത്തിന്നു വൃഷയോനി പ്രധാനമാകുന്നു. സിംഹയോനി കൊള്ളരുത്. അതുപോലെ തന്നെ സിംഹം, പുലി, വിഷ്ണി, കഴുത, പൂച്ച, പുള്ള്, പാമ്പ്, നായ്ക്കൾ ഇത്യാദികളെല്ലാം വർജ്ജിക്കേണ്ടവയാകുന്നു.

ഭാ — ഇനി ഒരു ശ്ലോകംകൊണ്ടു കിണറിന്റെ സ്ഥാനം വിധിക്കുന്നു.

മീനേ കൂപമതീവ മുഖ്യമുദിതം
സർവ്വാർത്ഥപുഷ്ടിപ്രദം
മേഷേ ചാപി ഘടേ ച ഋദ്ധികൃദിദം
നക്രേ വൃഷേഽർത്ഥപ്രദം

ആപേ ചൈവമഥാപവത്സകപദേ
മുഖ്യം, തഥൈവേന്ദ്രജിൽ-
കോഷ്ഠേ ഊർദ്ധ്വകപാദ പദേ തു ശുഭദം
നാരികേയം മതം. എന്നു

വ്യാ—വടക്കു കിഴക്കെ കോണിലുള്ള മീനരാശിസ്ഥാനത്തു കിണറു പ്രധാനമാകുന്നു. അതു സർവ്വവസ്തുക്കളുടെ സമൃദ്ധിയെ ഉണ്ടാക്കും. ആ കോണിന്നു തെക്കുഭാഗത്തുള്ള മേടംരാശി പദത്തിലും, പടിഞ്ഞാറുള്ള കുംഭരാശിസ്ഥാനത്തും കിണറുണ്ടാക്കിയാലും ഐശ്വര്യപ്രദമാകുന്നു. നേരെ വടക്കുനിന്നു പടിഞ്ഞാറുള്ള മകരംരാശിസ്ഥാനത്തും നേരെ കിഴക്കുനിന്നു തെക്കുഭാഗത്തുള്ള എടവംരാശിസ്ഥാനത്തും കിണറ് അത്ഭുതപ്രദമാണ്. ബ്രഹ്മപദത്തിന്റെ വടക്കുകിഴക്കെ കോണിൽ കർണ്ണസൂത്രത്തിന്റെ ഇരുഭാഗത്തും ദേവമാർഗ്ഗപങ്ക്തികളിലായിട്ടു നില്ക്കുന്ന ആപൻ, ആപവത്സൻ എന്ന രണ്ടു പദങ്ങളിൽ കിണറ് അത്യുത്തമമാകുന്നു. അതുപോലെതന്നെ തെക്കുപടിഞ്ഞാറെ കോണിൽ 'ഇന്ദ്രജയൻ' എന്ന പദത്തിലും, നേരെ പടിഞ്ഞാറു വരുണപദത്തിലും കിണറ് ശുഭമായി കാണിച്ചിട്ടുണ്ട്. വടക്കുപടിഞ്ഞാറു വായുകോണിൽ കിണറുണ്ടാക്കിയാൽ സ്ത്രീനാശം വരുന്നതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ജലാശയങ്ങളെ സാമാന്യമായി പറയുന്നു.

കൂപം ശോഭനമന്തരിക്ഷകപദേ
മുഖ്യം തടാകം ഹിതം
മാഹേന്ദ്രേ ച മഹീധരേ ച വരുണേ
സോമേ ശിവേ ഭേഷജേ
നാഗേയാംബു സമസ്തദിക്ഷു ശുഭദം,
നൈകത്ര തോയം ഹിതം
നൈരൃത്യാം പുനരത്ര കൂപഖനനം
നിന്ദ്യം തു ബാലക്ഷയാൽ എന്നൽ

വ്യാ—കിണറ് അഗ്നികോണിനോടടുത്തു വടക്കേതായ അന്തരിക്ഷപദത്തിലും കൊള്ളാം. കിണറിനു വിധിച്ച സ്ഥാനങ്ങളിൽ കുളവും ഉണ്ടാക്കാം. വിശേഷിച്ച് കിഴക്കു, പുറത്തെപ്പന്തിയിൽ ഇന്ദ്രപദത്തിലും, മദ്ധ്യേ വടക്ക് അകത്തെ രണ്ടു പന്തിയിൽകൂടിയുള്ള മഹീധരപദത്തിലും, പടിഞ്ഞാറു പുറത്തെ പന്തിയിൽ വരുണപദത്തിലും, വടക്കു സോമപദത്തിലും, ഈശപദത്തിലും, ആദിതി തെക്കു മേഷരാശിപദത്തിലും, കുളം കൊള്ളാം. നദീജലം എല്ലാദിക്കിലും ഉണ്ടായിരിക്കുന്നതു ശുഭമാകുന്നു. ഒരു വാസ്തുവിൽ വെള്ളം കെട്ടുന്നതു മാത്രമുണ്ടായിരുന്നാൽ പോരാ; കിണറായിട്ടോ, കുളമായിട്ടോ, നദിയായിട്ടോ പലേടത്തും ജലാശയങ്ങളുണ്ടായിരിക്കുന്നതു് ഏറ്റവും നന്നു. നിരൃതികോണിൽ കിണർ കുഴിച്ചാൽ ബാലമരണം സംഭവിക്കുന്നതാകകൊണ്ടു് അതു വർജ്ജിക്കേണ്ടതാകുന്നു. "പുനരത്രകൂപപദാനം" എന്നതിലെ പദപ്രയോഗസാമർത്ഥ്യംകൊണ്ടു പുരപണിയുന്നതിനുമുമ്പിൽ ഉണ്ടായിരുന്ന കിണറാണെങ്കിൽ ദോഷമില്ലെന്നുള്ള അർത്ഥവുംകൂടി ഗ്രന്ഥകാരൻ സൂചിപ്പിച്ചിരിക്കുന്നു.

അവ—ഗൃഹത്തിന്റെ ചില സ്ഥാനങ്ങളിൽ ചിലവ നിഷിദ്ധങ്ങളായിട്ടുണ്ടു്. അവയെ പറയുന്നു.

അഗ്നേയ്യാം ഭവനസ്യ കൂപഖനനം
പൂർവ്വം കൃതം വാ തഥാ
വാപീ ദോഷമയാദികം പ്രകുരുതേ
തദ്വത് ഫലം ദക്ഷിണേ
ഗ്രാമാദാവപി ദീർഘികാദി കതിചി—
ന്നോല്ലന്തി യാമ്യേ തഥൈ—
വാരാമോ ഗൃഹസന്നിധൌ ഫണോല്ലതാം
വരനേഽപി നൈവേഷ്യതേ. ഫലം

വ്യാ—പുരയുടെ അഗ്നികോണിൽ കിണറു കുഴിക്കരുതു്. മുമ്പേ ഉണ്ടായിരുന്നതായാലും കൊള്ളരുതു്. അപ്രകാരം

തന്നെ കുളവും ഉണ്ടാകരുതു്. അവ അഗ്നിഭയത്തെ ചെയ്യും. പുരയുടെ തെക്കുഭാഗങ്ങളും കിണറും കുളവും അരുതു്. അവയ്ക്കും ഫലം ഇതുതന്നെ. ഗ്രാമാദികളുടേയും തെക്കുഭാഗത്തു കുളവും ചിറയും പൊയ്കയും കൊള്ളരുതെന്നു ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നു. അപ്രകാരംതന്നെ പുരയ്ക്കടുത്ത സ്ഥലത്തു പൂക്കാവും സർപ്പക്കാവും ഉണ്ടാകരുതു്.

അഥ — ഇനി മതില് കിടങ്ങ് മുതലായവയെ പറയുന്നു.

ദണ്ഡാന്തം സമതീത്യ വപ്രമുദിതം
    മൃഷ്ടിശിലാദ്യൈസ്തഥാ
ശ്രേഷ്ഠം തത്, പരിഖാ തു മധ്യമ,മഥോ
    ശാഖാവൃതിശ്ചാധമാ
തൽപാദാദിഷു കണ്ടകദ്രുമലതാ
    ഗുൽമാശ്ച വേണ്വാദയഃ
കാര്യാൽ ദ്വ്യവശാദിഹൈകമുദിതാൻ
    വൃക്ഷാംശ്ച ദിക്ഷു ക്രമാൽ. ഫൈ

വ്യാ — പുരപണിക്കായി അളന്നു നിർണ്ണയിച്ചിരിക്കുന്ന പറമ്പിൽ ഒരു ദണ്ഡു കഴിഞ്ഞേടത്തു മണ്ണുകൊണ്ടോ കല്ലു മുതലായവകൊണ്ടോ മതിൽ പടുക്കുന്നതു് ഉത്തമമാകുന്നു. മതിലിന്റെ സ്ഥാനത്തു കിടങ്ങു കുഴിക്കുന്നതു മധ്യമമാകുന്നു. മരങ്ങളുടെ ചില്ലകൾകൊണ്ടും ഇല്ലിമുള്ളു മുതലായവകൊണ്ടും വേലി കെട്ടുന്നതു് അധമമാണു്. എന്നാൽ പ്രായേണ മിക്കജനങ്ങളും വേലികെട്ടുന്നതായിട്ടാണു കാണപ്പെടുന്നതു്. അപ്പോൾ ആ വേലിയുടെ കാലുകളായിട്ടു മുള്ളുള്ള മരങ്ങളും വള്ളികളും ഇല്ലിപ്പട്ടിലുകളും നട്ടുണ്ടാക്കേണ്ടതാണു്. ധനത്തിന്റെ അവസ്ഥപോലെ മതിൽ, കിടങ്ങ്, വേലി ഇവയിൽ ഏതെങ്കിലും ഒന്നു് ഉണ്ടാക്കുകയും, മുമ്പേ 'പൂർവ്വസ്യാം ബകുളോവടശ്ച' എന്നും 'ശസ്താകദളിപാർശ്വപൃഷ്ഠദിശി' എന്നും ഉള്ള ശ്ലോകങ്ങളിൽ പറഞ്ഞപ്രകാരമുള്ള വൃക്ഷങ്ങളെ അതതു സ്ഥാനത്തു നട്ടുപിടിപ്പിക്കയും ചെയ്യേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു തച്ചുപുടവ, വാസ്തുപൂജ മുതലായവയെ പറയുന്നു.

ഏവം നിൎമ്മാപ്യ ഗേഹം പ്രഥമമിഹ വൃത-
സ്തന്ത്രിവൎയ്യസ്തദന്തേ
തൽകൎത്തൄൻ ശില്പിനസ്താൻ വലയമണിലസൽ
കണ്ഠലാദ്യൈൎയ്യഥേഷ്ടം
സന്തോഷ്യാൎത്ഥ്യൈശ്ചതൽ സ്വയമപി യജമാ-
നേന സമ്യങ്മുഹൂൎത്തേ
ഗത്വാ തദ്വാസ്തുപൂജാദ്യഖിലശുഭവിധിം
സാധു കുൎവ്വീത തസ്മിൻ. ൧൯൨

വ്യാ—ഇങ്ങനെ പുരപ്പണി കഴിച്ചിട്ട് ആദ്യം ഗൃഹാരംഭത്തിൽ വരിച്ചിട്ടുള്ള തന്ത്രിശ്രേഷ്ഠൻ അതിന്റെ അവസാനത്തിൽ പണിക്കാരായ ശില്പികളെ എല്ലാം വള, കടക്കൻ, മോതിരം, വസ്ത്രം മുതലായ സമ്മാനങ്ങൾ യഥേഷ്ടം കൊടുത്തു സന്തോഷിപ്പിക്കണം. പിന്നെ നല്ല മുഹൂൎത്തത്തിൽ താൻതന്നെ ഗൃഹകൎത്താവിനോടുകൂടി ചെന്നിട്ടു ഗൃഹത്തിൽ പുണ്യാഹാദി ശുദ്ധികൎമ്മങ്ങളെല്ലാം ചെയ്തു വിധിപോലെ വാസ്തുപൂജാദികളായ സകലശുഭകൎമ്മങ്ങളും ചെയ്യേണ്ടതാകുന്നു.

അവ—ഇനി ഒരു ശ്ലോകംകൊണ്ടു ഗൃഹപ്രവേശത്തെ വിധിക്കുന്നു.

കൎത്താ ചാഥ ക്രിയാന്തേ മഹിതഗുരുവരം
ഭോജയിത്വാ യഥേഷ്ടം
ഗോഭൂമ്യാദ്യം ച ദത്വാ വിധിവദവഹിതോ
* ദക്ഷിണാം മുഖ്യരൂപാം

* "ദക്ഷിണാം മുഖ്യരൂപാം" - എന്നുപദപ്രയോഗംകൊണ്ട്, ഇവിടെ പ്രധാനനാണയമായ 'രൂപ'യെത്തന്നെ ദക്ഷിണയായി കൊടുക്കണം എന്നുകൂടി ഗ്രന്ഥകാരൻ സൂചിപ്പിച്ചിട്ടുണ്ടോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. അങ്ങിനെയാണെങ്കിൽ മലയാളത്തിൽ 'രൂപ' എന്ന നാണയം നടപ്പിലായതിൽപിന്നെയാണ് ഈ ഗ്രന്ഥമുണ്ടാക്കിയതെന്നു വിചാരിക്കാമല്ലോ.

ആചാര്യമാദായ തസ്മാദഖിലമപി ധനം
    പ്രീണയൻ ഭൂരിദാനൈഃ
സ്വീയൈസ്സാർദ്ധം സ്വഗേഹേ സുചിരമധിവസേൽ
    പൂർണ്ണകാമസ്സുഖേന. ൧൭൨

വ്യാ—പിന്നെ ഗൃഹകർത്താവാകട്ടെ ഈ വക താന്ത്രിക ക്രിയകളുടെ അവസാനത്തിൽ പൂജ്യനായ ആതന്ത്രിശ്രേഷ്ഠനെ യഥേഷ്ടം ഭക്ഷണംകഴിപ്പിച്ചു, വളരെ ആദരവോടുകൂടി ഗോദാനം, ഭൂദാനം മുതലായ ദാനങ്ങളെക്കൊണ്ടു സന്തോഷിപ്പിച്ച് അദ്ദേഹത്തിനു മുഖ്യരൂപയായ ദക്ഷിണയും ചെയ്തു ഗൃഹപ്രവേശത്തിനായിക്കൊണ്ട് അദ്ദേഹത്തിൽനിന്ന് അനുവാദം വാങ്ങണം. പിന്നെ സർവ്വജനങ്ങളേയും അന്നവസ്ത്രാദികളായ വസ്തുക്കളെക്കൊടുത്തു സന്തോഷിപ്പിച്ചിട്ട സ്വജനങ്ങളോടുകൂടി തന്റെ പുതിയ ഗൃഹത്തിൽ സർവ്വാഭിലാഷങ്ങളും സാധിച്ചു സുഖമായിട്ട വളരെക്കാലം വസിക്കുകയും ചെയ്യും.

'ഭവനപരിഗ്രഹം' എന്ന ഈ പ്രകരണത്തിൽ മനുഷ്യാലയനിർമ്മാണത്തിൽ സർവ്വസമ്മതമായി ഇന്നും നടപ്പിൽ ഇരിക്കുന്ന 'വാസ്തുവിദ്യ' എന്ന ഗ്രന്ഥത്തിൽ പറയുന്ന വിധികളെ ഇവിടെ ഉദ്ധരിക്കുന്നതു ഗൃഹകർത്താക്കന്മാർക്കും ശില്പികൾക്കും ഉപകാരപ്രദമാകകൊണ്ട് അങ്ങിനെ ചെയ്ത് ഈ വ്യാഖ്യാനത്തെ പര്യവസാനിപ്പിക്കാം.

"യഥോക്തവിധിനാ തത്ര വാസ്തുകർമ്മ സമാപ്യ ച
വാസോഭിർബ്രഹ്മിസ്തത്ര ഗേഹമാപ്പൂരയേൽ പുനഃ.
അർഘ്യജ്ഞാനാദികം കൃത്വാ സ്ഥാതേഭ്യോഽഥ യഥോചിതം
വാസാംസി ചാനുലേപം ച പുഷ്പാണി സുരഭീണി ച.
കണ്ഠലാഭിനി സർവ്വാണി സർവ്വേഭ്യശ്ച യഥോചിതം
ദത്വാ ചതുർവ്വിധം ചാന്നം സംയുക്തം ഷഡ്രസൈരപി.
ദീയതാം ച യഥാശക്തി ദീയതാം ദക്ഷിണാസ്തതഃ.

ഏവം സന്തർപ്പ്യ താൻ സർവ്വാൻ തേഭ്യോ ഗേഹം പ്രഗൃഹ്യ സ്ഥപതിഃ പരിഗൃഹ്യാഥ തത് സർവ്വം ദക്ഷിണാദികം (താം. കർമ്മകാരജനൈസ്സാകം മന്ത്രാനേതാനുദീരയേൽ.

മന്ത്രങ്ങൾ:—

വർഷാംബുപാതാദശനിപ്രപാതാ-
ച്ചണ്ഡാച്ച വാതാദപി ചാഗ്നിദാഹാൽ
ചോരാദികേഭ്യഃ പരചക്രഘാതാ-
ദ്രക്ഷന്ത്വിദം സതത സുരാസുരാദ്യാഃ.
അഗദാമനുജാസ്സധനാസ്സുഖിനഃ
പ്രഥിതാ യശസാ ച ഭവന്തു ചിരം
വിജയീ നിഖിലാം പശുസസ്യവതീം
സുകൃതീ നൃപതിഃ പൃഥിവീമവതാൽ
ബ്രഹ്മാവിഷ്ണുശങ്കരചന്ദ്രസൂര്യൌ
നന്ദീ ലക്ഷ്മീർവ്വാഗുമാസ്കന്ദ ഇന്ദ്രഃ
ഭൂമിർദ്ദേവാശ്ശേഷയശ്ച പ്രജാനാം
ശ്രീസൌഭാഗ്യാരോഗ്യഭോഗാൻ കുർവ്വീരൻ.
ഭൂയാദ്ധ്രുവാ ദ്യൌഃ പൃഥിവീ ച ഭൂയാൽ
ഭവന്ത്വിമേ ഭൂമിധരാ ധ്രുവാശ്ച
ധ്രുവം ജഗദ്വിശ്വമിദം ധ്രുവം സ്യാ-
ദ്രാജാ തഥാ ധാമ ച തദ്ധ്രുവം സ്യാൽ.

ബ്രഹ്മൈവ സ്ഥപതിസ്സാക്ഷാ-
ദ്യജമാനസ്സ്വയം ഹരിഃ
ആചാര്യോ ഭഗവാൻ രുദ്ര-
സ്ത്രിഭിർന്നിഷ്പാദിതം തു യൽ
തദേവാസ്തു സ്ഥിരമേവ സ്യാ-
ദ്ദൃഷ്ടംശ്രേഷ്ഠഫലപ്രദം." ഇതി (വാസ്തുവിദ്യാ)

കൊച്ചുണ്ണിരാജശിഷ്യേണ തൽകടാക്ഷാവലംബിനാ
കൈരളൃാ വിവൃതാ വാണ്യാ 'മനുഷ്യാലയചന്ദ്രികാ'.
കുടുംബവനവാസിന്യാഃ കാളൃാഃ കാരുണ്യസേചനാൽ
സതാം തനോതു സമ്മോദ-മേഷാ ശില്പപ്രകാശികാ.

ശുഭമസ്തു.

| പടിക | ചുറ്റ് കോൽ | ചുറ്റ് വിരൽ | ആയം കോൽ | ആയം വിരൽ | വ്യയം | വയസ്സ് | നക്ഷത്രം നാൾ | നക്ഷത്രം നാഴിക | തിഥി പക്ഷം | തിഥി പക്കം | തിഥി നാഴിക | കരണം | ആഴ്ച | ഗ്രന്ഥാരംഭഫലം |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| 22 | 60 | 8 | 2 | 16 | 13 | കൌമാരം | ചതയം | 40 | ശു | ദ്വിതീയ | 40 | ആന | ശനി | അധമം |
| 23 | 63 | 0 | 12 | 0 | 7 | യൌവനം | തൃക്കേട്ട | 60 | കൃ | നവമി | 60 | ആന | ശനി | അധമം—ഗണ്ഡാന്തം—രിക്ത |
| 24 | 65 | 16 | 9 | 8 | 1 | വാർദ്ധക്യം | അത്തം | 20 | കൃ | പ്രതിപദം | 20 | പുലി | ഞായർ | ഉത്തമം |
| 25 | 68 | 8 | 6 | 16 | 9 | മരണം | പുണർതം | 40 | ശു | സപ്തമി | 40 | പശു | ഞായർ | അധമം—മരണം |
| 26 | 71 | 0 | 4 | 0 | 3 | ബാല്യം | അശ്വതി | 60 | കൃ | ത്രയോദശി | 60 | പശു | ഞായർ | ഉത്തമം |
| 27 | 73 | 16 | 1 | 8 | 11 | കൌമാരം | അവിട്ടം | 20 | കൃ | പഞ്ചമി | 20 | പുലി | തിങ്കൾ | അധമം |
| 28 | 76 | 8 | 10 | 16 | 5 | കൌമാരം | അനിഴം | 40 | ശു | ഏകാദശി | 40 | വിഷ്ടി | തിങ്കൾ | മദ്ധ്യമം—വിഷ്ടി |
| 20 | 79 | 0 | 8 | 0 | 13 | യൌവനം | പൂരം | 60 | ശു | ദ്വിതീയ | 60 | പന്നി | തിങ്കൾ | അധമം |
| 30 | 81 | 16 | 5 | 8 | 7 | വാർദ്ധക്യം | തിരുവാതിര | 20 | കൃ | നവമി | 20 | കഴുത | ചൊവ്വ | അധമം |
| 31 | 84 | 8 | 2 | 16 | 1 | വാർദ്ധക്യം | രേവതി | 40 | ശു | വാവ് | 40 | സിംഹം | ചൊവ്വ | ഉത്തമം |
| 32 | 87 | 0 | 12 | 0 | 9 | മരണം | ഉത്രാടം | 60 | ശു | ഷഷ്ഠി | 60 | കഴുത | ചൊവ്വ | അധമം—മരണം |
| 33 | 89 | 16 | 9 | 8 | 3 | ബാല്യം | വിശാഖം | 20 | കൃ | ത്രയോദശി | 20 | ആന | ബുധൻ | ഉത്തമം |
| 34 | 92 | 8 | 6 | 16 | 11 | കൌമാരം | മകം | 40 | കൃ | ചതുർത്ഥി | 40 | പുലി | ബുധൻ | അധമം |
| 35 | 95 | 0 | 4 | 0 | 5 | യൌവനം | രോഹിണി | 60 | ശു | ദശമി | 6 | ആന | ബുധൻ | അധമം |
| 36 | 97 | 16 | 1 | 8 | 13 | യൌവനം | ഉത്രട്ടാതി | 20 | ശു | ദ്വിതീയ | 20 | പുലി | വ്യാഴം | അധമം |
| 37 | 100 | 8 | 10 | 16 | 7 | വാർദ്ധക്യം | പൂരാടം | 40 | കൃ | അഷ്ടമി | 40 | പന്നി | വ്യാഴം | ഉത്തമം |
| 38 | 103 | 0 | 8 | 0 | 1 | മരണം | ചിത്ര | 60 | ശു | പതിനാല് | 60 | പശു | വ്യാഴം | അധമം—മരണം |
| 39 | 105 | 16 | 5 | 8 | 9 | ബാല്യം | ആയില്യം | 20 | കൃ | അഷ്ടമി | 20 | പുലി | വെള്ളി | അധമം |
| 40 | 108 | 8 | 2 | 16 | 3 | കൌമാരം | കാർത്തിക | 40 | കൃ | ദ്വാദശി | 40 | കഴുത | വെള്ളി | അധമം |
| 41 | 111 | 0 | 12 | 0 | 11 | കൌമാരം | ചതയം | 60 | കൃ | ദ്വിതീയ | 60 | വിഷ്ടി | വെള്ളി | മദ്ധ്യമം—വിഷ്ടി |
| 42 | 113 | 16 | 9 | 8 | 5 | യൌവനം | മൂലം | 20 | ശു | ദശമി | 20 | കഴുത | ശനി | ഉത്തമം |

